അങ്ങിനെ കൊട്ടിയലംകരിച്ചുകൊണ്ടു് വണ്ടിണകൾ ചേരും (മധു)മലർപ്പൂങ്കാവുപോലെ എഴുന്നരുളുന്നോരുനേരം "ദാരുകരാജാവും പടയുമുണ്ടു് ഇവിടേക്കാമ്മാറു വരുന്നു" എന്നും ചൊല്ലി ഉഴറി ഓടത്തുടങ്ങിനാർ പാവമാരും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"ഓടാസ്സിനോടാസ്സിനെന്നമ്മമാരെ, അഞ്ചാസ്സിനഞ്ചാസ്സിനെന്നമ്മമാരെ, ഇതു കാണ്മിൻ. ഞാനോ ദാരുകനെ കൊൽവാൻ പോകുന്നോരുനേരം നിങ്ങളും തിരഞ്ഞു് അവനെ കാട്ടിത്തരവേണ്ടായാക" എന്നരുളിച്ചെയ്തു.

അതുകേട്ടു് ഭദ്രകാളിക്കു മുമ്പേ പോകത്തുടങ്ങിനാർ പാവമാരും പടയും. 'വെന്നി[1]വനത്തിൽ പിറന്നോൻ, പിറക്കാളി[2] എന്നല്ലോ എനിക്കു നാമം'.

അങ്ങിനെ പോകപ്പോയി ദാരുകരാജാവിന്റെ യുദ്ധഭൂമിയിലുലാമ്മാറു് ചെല്ലുവോളും ചെയ്തു് "എന്തുതക്കാണാകുന്നതു്? ഏതു രാജ്യമോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതോ ദാരുകലോകമെന്നാൻ നന്ദിമഹാകാളൻ. ഹാ! കഷ്ടമേതാനും എന്നരുടെ കൈലാസം ഇതിനോടൊവ്വാ[3] എന്നു് ആശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

അങ്ങിനെ വേതാളവും ശ്രീഭദ്രകാളിയെക്കൊണ്ടുപോയി ദാരുകരാജാവിന്റെ യുദ്ധഭൂമിയിലുലാമ്മാറഴിക്കുവോളും ചെയ്തു് കിഴക്കേഗോപുരവാതിൽക്കൽ ചെന്നു് ഏഴുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്. തെക്കെഗോപുരവാതിൽക്കൽചെന്നു് എട്ടുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്. പടിഞ്ഞാറെ ഗോപുരവാതിൽക്കൽചെന്നു് ഒമ്പതുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്. വടക്കെ ഗോപുരവാതിൽക്കൽചെന്നു് പത്തുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്.

---

1. വെന്നി=ജയം.
2. വെറ്റപ്പുനത്തുണ്ടായ കാളി. പിറപ്പും ബാല്യത്തെ സൂചിപ്പിക്കുന്നു. ഈ അർത്ഥത്തിന്നു തെയ്യത്തിലാണു് അധികം പ്രസക്തി.
3. ഒക്കില്ല, തുല്യമാവും തനിക്കൊവ്വാ—എന്നു് തൊറെപ്പാനം.

വേതാളത്തിന്റെ വയറു നിറഞ്ഞു ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്ന് ഓടി നൃത്തംവെച്ച് കളിക്കത്തുടങ്ങിനാൻ വേതാളമാകുന്ന പെരുംപിശാച്.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—'ഇതുകേൾപ്പോയാക, നന്ദികേശ്വര! (നന്ദിമഹാകാള) നമ്മുടെ പിശാചു പടമാരെക്കൊണ്ട് ദാരുകലോകം ഏഴു ചുററിയിടിപ്പൊളിച്ചും ചെയ്ത് ശേഷിച്ച പടകൊണ്ട് ആർപ്പലകാരം ചെയ്യേണമെന്ന' അരുളിച്ചെയ്തു ശ്രീഭദ്രകാളി. അതുകേട്ട് നന്ദിമഹാകാളന്നും പിശാചുപടമാരെക്കൊണ്ട് ദാരുകലോകം ഏഴു ചുററിടിയിപ്പൊളിച്ചും ചെയ്ത് ശേഷിച്ച പടകൊണ്ട് ആർപ്പലകാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

അപ്പോൾ:—"ആർപ്പിതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പില്ല ദേവി!" എന്നാനസുരരാജാവു ദാരുകൻ.

രണ്ടാമതും ആർപ്പലകാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

"രണ്ടാമതും ആർപ്പിതാ കേൾക്കുന്നു മന്നവനെ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പില്ല കേൾ, ദേവി! നമ്മുടെ കിഴക്കേ സമുദ്രവും പടിഞ്ഞാറേ സമുദ്രവും തമ്മിൽ വിരണ്ടു വന്നിട്ട് അഴശ്ശ[1]യത്രെ" എന്നാനസുരരാജാവു ദാരുകൻ.

മൂന്നാമതും ആർപ്പലകാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

"മൂന്നാമതും ആർപ്പിതാ കേൾക്കുന്നു മന്നവനെ! മഹാരാജാവെ!" എന്നാൾ ദേവി മനോദരി.

"മൂന്നാമതും കേൾ, ദേവി! നമ്മുടെ ആനത്തലവന്മാരും കുതിരത്തലവന്മാരും തങ്ങടെ പന്തിയറിയാതെ അഴശ്ശ[2]യത്രെ" എന്നാനസുരരാജാവു ദാരുകൻ.

---

1.} നേരംപോക്ക പറയുക.
2.} അലഞ്ഞു ശബ്ദമുണ്ടാക്കുക.

"നാലാമതും അപ്പ്രകാരം ചെയ്തുവാരല്ലോ പിശാചപ്പടമാരെല്ലാം.

നാലാമതും "അപ്പ്രിതാ കേൾക്കുന്ന മന്നവനെ! മഹാരാജാവേ!" എന്നാൾ ദേവി മനോമരി.

"അപ്പില്ല കേൾ, ദേവി! ഭൂമിയിങ്കൽ ചെറുകടി മനുഷ്യർ ചത്തിട്ട് മേലോകത്തിന് പോവാൻ വഴിയറിയാതെ കിടന്ന് അഴല്ലുകയത്രെ" എന്നാൻ അസുരരാജാവ് ദാരികൻ.

അഞ്ചാമത് പഞ്ചികപ്പടയും മരതകപ്പടയും ഭൂതകപ്പടയും ശ്രീഭദ്രകാളിപ്പടയും പിശാചപ്പടയും കൂടി എട്ടു ദിൾനം[1] പൊട്ടുമാറ് അട്ടഹസിച്ചരുളിച്ചെയ്തപ്പോൾ ദാരികലോകം ഇടിഞ്ഞു പൊളിഞ്ഞു ഭൂമിയിങ്കലാമ്മാറുവീണു, എഴുന്നേററിരുന്നു ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവ് ദാരികൻ.

"ആരാരോ, ആരാരോ, എന്നെ നടുക്കിയത്. അരനോ, അറുമുകനോ, പൊന്നോടൊത്ത കുമാരനോ, പോത്തേറിയ യമൻ താനോ, തന്മേൽ നിറയ കണ്ണുടയോനോ, ശചീപതി കള്ള ഇന്ദ്രനോ, യാതൊ യാതൊരുത്തനെങ്കിലും വാർത്ത ചെന്നറിഞ്ഞു വാടാ ഭൂതാ" എന്നാനസുരരാജാവ് ദാരികൻ.

അതുകേട്ട പോകപോയി ച്ചെന്ന് ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു പുറപ്പെട്ടാൻ ഭൂതൻ.

അതുകണ്ടു കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാർ പിശാചപടകൾ. അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"എതുമേ ചെയ്യരുത്"! അവനെ. നമ്മുടെ അമാത്യവർഗ്ഗം അവൻെറ പുറത്തും ചെല്ലായിരിക്കണം. അവൻെറ അമാത്യവർഗ്ഗം നമ്മുടെ പുറത്തും വരായിട്ടിരിക്കണം" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി- 'എന്നാൽ നാം കണ്ണൊരടയാളം ഉണ്ടാക്കി അയക്ക' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പിശാചപ്പട എല്ലാപേരും കൂടി വിചാരിച്ച് യുദ്ധ ഭൂമിയിലാമ്മാറു നില്ക്കുന്നോരു ഇലമരത്തെ മുരടെ കടപ്പറിച്ച് ഇല ഊരികളഞ്ഞു് കുറു കുറു മുറിച്ച് തടിയാക്കി കെട്ടി ഭൂതൻെറ കഴുത്തിൽ തട്ടികൂട്ടി വിട്ടാരല്ലോ പിശാചപ്പടമാരെല്ലാം.

1. കംട്ടു എന്നതു് ദിക്ക് എന്നാക്കി പ്രയോഗിച്ചിരിക്കുന്നു.

അപ്പോൾ ദൂതനെപ്പ്രകാരം പോകുന്നിതെന്നാൽ:—[1]ഒട്ടേടം ദൂതനാതുള്ളം, ഒട്ടേടം തടിയുതുള്ളം, ഒട്ടേടം ദൂതന്മേൽ തടിയുതുള്ളം, ഒട്ടേടം തടിയിന്മേൽ ദൂതനാതുള്ളം, ഇങ്ങിനെ ഉരുണ്ടും പിരണ്ടും, ചെല്ലുന്നൂതങ്ങിനാനല്ലോ ദൂതൻ.

അതു ദൂരവേ കണ്ടാനല്ലോ അസുരരാജാവു് ദാരുകൻ:—"എന്നൊ കഷ്ടമെതാനാം, പട അറിവാൻ പോയ ദൂതന്റെ വരവു് എത്രയും അഴകിതെന്നു തോന്നുന്നു. ആരെടാ നിന്റെ കഴുത്തിൽ തടി കൂട്ടിവിട്ടതു്", എന്നും ചൊല്ലി തടിയെല്ലാം പൊളിച്ചു് എട്ടുദിക്കിലേക്കാരാധിച്ചാനല്ലോ അസുരരാജാവു് ദാരുകൻ.

അന്നേരത്തു ചൊല്ലിനാനല്ലോ ദൂതൻ:—"ദൂതനടിയൻ വിടകൊണ്ടേൻ, തിട്ടകനെ നേരിട്ടു വിടകൊണ്ടേൻ, കാതങ്ങലില വിടകൊണ്ടേൻ, കഴുത്തു് അറുപ്പാനായിട്ടു് കൂടിനാർ ലെഴുവർ.[2] എതും പറയരുതെൻ പെരുമാനെ! എണ്ണുകിൽ പെരുതോ പട, നിന്നരപ്പൻ മണ്ണിൽ പിറന്ന പൊരുളാക വരത്ത കരത്തിനൊതിരാക്കി വിട്ടവൻ. വിണ്ണവർ മാമുനിമാരു വിറപ്പൊർ വിരുതുകേട്ടാൽ."

"ആണോ പെണ്ണോ എന്നു് അസുരരാജാവു് ദാരുകൻ."

"പെണ്ണെന്ന പേർ പെരുതാനേ! ഭേദമില്ലതാനാം; തിണ്ണം കറികൊണ്ടു തിന്മാനായിക്കൊണ്ടു കൂടിനാർ ലെഴുവർ. കണ്ണൻ തനിക്കു ശരണം പോകനല്ലു" എന്നാൻ ദൂതൻ.

"കണ്ണൻ പണ്ടു വെണ്ണകട്ടുണ്ടു് കടലിൽ കിടക്കുമ്പോൾ ചില കാലമവൻ തന്നെയും തിണ്ണം കെട്ടിക്കൊണ്ടു പോന്ന മണ്ണിലാക്കവൻ" എന്നാൻ അസുരൻ ദാരുകരാജാവു്.

"മറിച്ചുപറയാതെ, എൻ പെരുമാനേ! മറുകി[3] മറുകി ,വരുന്നതെ, ഉയരോ വിധിയതോ ജീവിച്ചതോ മെച്ചമൊട്ടും വന്നതുമില്ല, കൊടി കൊടിയററിതുള്ളംപോലെ കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാരവർ, മുടിയും കടകവും കളയാതെ മൂർത്തി[4]തനിക്കു ശരണം പോകനല്ലു" എന്നാൻ ദൂതൻ.

1. ദാരുകവധത്തിൽ ഈ ഭാഗം നോക്കുക.
2. രാജപുത്രന്മാരായ മൂന്നുപേർ—ചെവിലയുടെ അർത്ഥം നോക്കുക. വടക്കൻ പാട്ടുകൾ Vol. I പേജ് 182.
3. പേടിയാകുക. 4. ശിവൻ.

"മൂത്തി പണ്ടു പാ(ബാ)ണവാതിൽ കാത്തകാലമവൻതന്നൊയും [1]പേത്തരപ്പൻമെ പേടിയാതെ" എന്നാൻ അസുരരാജാവു് ദാരുകൻ.

"പേടിച്ചാലൊ പേത്തരപ്പൻ, കുടിച്ചാവാൻ പറഞ്ഞൊരു മില്ല. പണ്ടു സേവിച്ച നാഠം കറിച്ചുതരിക എന്നുടെ ജീവിത'[2]മെന്നാൻ ഭൂതൻ. 'നായനാർ[3] കാളിവന്നു് നിങ്ങളെയൊക്കെ മുറിച്ചു തിന്നുമ്പോഠം ഞാൻ നോക്കിട്ടിരിക്ക ഞായമല്ല. ഞായം നാളെ പറഞ്ഞു കൊള്ളാം ഞാനമൊട്ടുഴറി പോകന്നല്ലു" എന്നാൻ ഭൂതൻ. 'ഉയിരുണ്ടെങ്കിൽ ഉപ്പു വിററും ഉണ്ടുകൊള്ളാം'[4] എന്നും ചൊല്ലി പോകത്തുടങ്ങിനാൻ ഭൂതൻ.

'പോവാൻ നിനച്ചിട്ടെങ്കിലോ പൊരുത്തമില്ലാത്ത കള്ള, മഹാ ഭൂതാ' എന്നും ചൊല്ലി കൈമേൽ കിടന്നോരു കനകവളയഴിച്ചു് ഭൂതന്നു് ജീവിതപ്പൊറനാ[5]യെറിഞ്ഞു കൊടുത്താൻ അസുരരാജാവു് ദാരുകൻ.

ഭൂതനും ജീവിതം ഒട്ടും സംശയിക്കാതെ എടുത്തുകൊണ്ടു് 'ഞാനിത്രനാളും ദാരുകരാജാവിന്റെ ചോറു തിന്നായിട്ടുണ്ടുടുത്തിരുന്നു. ഇപ്പോഠം ദേവി മനോദരിയോടു് ഒരുവചനത്തെ ചൊല്ലി(യെ)ച്ചു പോകേണ'മെന്നു് കല്പിച്ചുവന്നു് നൽപ്പുള്ളികട്ടിലിങ്കലാമ്മാറു് ചെല്ലുവോളും ചെയ്തു് "ചിത്രപ്പുള്ളി ശ്രീമംഗല്യേ! ദാരുകപത്നീ! ദാരുകന്റെ ദേവി മനോദരി! നിൻ കണവൻ ചാവാൻ ഉഴറിക്കയിരുന്നരിക്കുന്നു. നിയ്യവനെ പോകാതെ വിലക്കി തടഞ്ഞിരിക്ക" എന്നും ചൊല്ലിപ്പോകത്തുടങ്ങിനാൻ ഭൂതൻ.

അങ്ങിനെ പോകപ്പോയിച്ചെന്നു് ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു് ഭദ്രകാളിക്കു് മുമ്പടയായി വിളമ്പത്തുടങ്ങിനാൻ ഭൂതൻ, കൊട്ടക്കത്തുടങ്ങിനാൻ ഭൂതൻ:—

അതു കണ്ടരുളിച്ചെയ്തു:—"ഹാ കഷ്ടമേതാനും ഭൂതന്മാക്കൊട്ടും നന്നു്. അതിയെ ചെല്ലാം പട, ഇതിയെ ചെല്ലാംപട, മതിൽ പൊളിഞ്ഞേടവും കിടങ്ങു് തൂന്നേടവും കാണ്മീലേ; അവനിത്രനാളും ദാരുക

1. അധികം.
2. ശമ്പളം.
3. ശിവൻ—നായനാർ ശബ്ദം ബഹുമാനവാചിയാണു്. (ഇശോപതനം സന്ന്യാസിക്കം).
4. അങ്ങിനെ നിശ്ശേഷ്യവൃത്തിയെടുത്തിട്ടും ജീവിച്ചുകൊള്ളും.
5. അനുബന്ധം ദാനക്കക.

രാജാവിന്റെ ചോര കുറായിട്ടുണ്ടെടുത്തിതന്നു; ഇപ്പോൾ നമ്മുടെ പുറത്തുവന്നു പടവിളമ്പുന്നതു് യോഗ്യമല്ലെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതിനെയും കേട്ടു പോകത്തുടങ്ങിനാൻ ദൂതൻ. പോയതിക്ക നോക്കി അടുക്കത്തുടങ്ങി അസുരപ്പടയെല്ലാം. അരബാണനും ദീർഘബാഹുവും പടയൊരുഭാഗം, നാഗബാണനും പടയൊരുഭാഗം, ധൂമകേതുവും പടയൊരുഭാഗം, മുടികടക[1]ക്ഷത്രിയരും പടയൊരുഭാഗം, കാലകേയരും പടയൊരുഭാഗം, പതിനാറായിരം വില്ലരക്കരും അമ്പരക്കരും പടയൊരുഭാഗം, എന്നിങ്ങിനെ ദാരുകരാജാവു നിരത്തുന്നതിനെക്കണ്ടു ഭദ്രകാളി പടനിരത്തത്തുടങ്ങിനാൾ.[2]

അതു് എപ്രകാരം നിരത്തുന്നതെന്നാൽ:—ഗണപതിയും സുബ്രഹ്മണ്യനും പടയൊരുഭാഗം, യമനീലകണ്ഠനും നിലവട്ടാരിയും പടയൊരുഭാഗം, നന്ദിവത്സഗോപാലനും തിരുമണിമങ്കയും പടയൊരുഭാഗം, കുളിയൻ പെരുംപടയും കരുതിരാമനും പടയൊരുഭാഗം, അയ്യപ്പനും ഭൂതപ്പടയൊരുഭാഗം, ശ്രീഭദ്രകാളിയും പിശാചപ്പടയൊരുഭാഗം, എന്നിപ്രകാരം ഭദ്രകാളി പടനിരത്തുന്നതേകണ്ടു് ദാരുകരാജാവും കച്ചുരട്ടുകെട്ടി വിൽച്ചുരട്ടു മുറുക്കി ആവനാഴിയിൽ ശരവും തിരുകി പോർക്കോലം ധരിച്ചു് യുദ്ധസന്നാഹനാകവോളം ചെയ്തു്, പുലി പൂട്ടിയ തേർമേൽക്കരേറി യുദ്ധഭൂമി മുപ്പതാറു കാതവും നടങ്ങപാഞ്ഞാത്താനസുരരാജാവു് ദാരുകൻ.[3]

"എതിർപ്പിൻ! മുടിപ്പിൻ!" എന്നാൾ ശ്രീഭദ്രകാളി. ആനയും ആനയും തമ്മിൽ കെട്ടി, തേരും തേരും തിരക്കിപ്പാഞ്ഞു്, ആളിൽ കെട്ടിയും വാളിൽക്കെട്ടിയും തോളിൽക്കെട്ടിയും ഏററിയുമെറിഞ്ഞും മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു് ഇരശനാർ[4] മകൾ ശ്രീഭദ്രകാളി ദാരുകവധം ചെയ്യാനായിക്കൊണ്ടു് തോററി എന്നു തോന്നുന്നു. എന്നാൽ യുദ്ധം കാണേണമെന്നു കല്പിച്ചു് മറിമാൻ തുരകന്ന കലമേൽ കരേറി പള്ളിവില്ലും പാവിഴന്നും എട്ടക്കവോളും ചെയ്തു് വിന്ധ്യാടവിയിങ്കൽനിന്നു് എഴുന്നരുളി ശ്രീകാത്യായനിദേവി.

1. മുടി (കിരീടം) കടകം (കയ്യാഭരണം) ഉള്ള ക്ഷത്രിയന്മാർ—രാജാക്കന്മാർ.
2, 3. അനുബന്ധം നോക്കുക.
4. ഇരശൻ + ആർ=ശിവൻ.

യുദ്ധം കണ്ടു നിന്നവാറെ—"ഇങ്ങു വരുവായോ മകളേ! നീ ഏതുപ്രകാരം കൊല്ലുന്നു ഒരു അസുരനെ" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"ഞാൻ യാതൊ യാതൊരുകാലം യുദ്ധംചെയ്തു കൊല്ലുന്നതെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇതു കേൾപ്പോയാക മകളേ! ഭദ്രകാളീ! അവന്നു മവന്നുടെ ദേവിയുമറിയാതിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ട്. അതു് നമ്മുടെ പുറത്തു വരുമ്പോഴേ അവനു മരണമകപ്പെട്ടു" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"എന്നാലതു മുപദേശിച്ചുകൊണ്ടു പോരുവാനെന്തൊരുപായമുള്ളൂ" എന്നു വിചാരിക്കുന്ന കാലത്തു് അരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"നീ അവനെ അവന്റെ ഗൃഹത്തിലേക്കു് അയക്കുന്നില്ല എങ്കിൽ ഞാൻ ചെന്നുപദേശിച്ചു കൊണ്ടുപോരുന്നതെ"ന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

അപ്പോളും ശ്രീഭദ്രകാളിയും പെരുകിനകോപംചെന്നു് കോപാഗ്നിയോടും കൂടി 'ദാരുകനെ ഞാൻ യുദ്ധംചെയ്തിട്ടെങ്കിലും അവളുകി വിളിച്ചിട്ടെങ്കിലും അവനെ അവന്റെ ഗൃഹത്തിലേക്കയക്കുന്നില്ലെന്നു്' അരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു ശ്രീകാത്ത്യായനിയും മറിമാനാകുന്ന കലയെ അവിടെ നിർത്തുവോളും ചെയ്തു്, പള്ളിവില്ലും പവിഴനും അവിടെ ചാരുവോളും ചെയ്തു്, എത്രയും ദാരിദ്ര്യം പെരുകിയോരു അഗതിബ്രാഹ്മണിപ്പെണ്ണിന്റെ വേഷത്തെ ധരിച്ചു് ദാരുകന്റെ കോട്ടവാതുക്കലേക്കാമാറു് ചെല്ലുവോളും ചെയ്തു്, "ചിത്രപ്പള്ളി ശ്രീമംഗല്യേ! ദാരുകപത്നീ! ദാരുകന്റെ ദേവി മനോദരീ! ഭൈക്ഷ്യം[1] തരുവോയാക" എന്നപേക്ഷിച്ചാൾ അഗതി ബ്രാഹ്മണിപ്പെണ്ണ്. അതുകേട്ടു ദേവി മനോദരിയും ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുവെച്ചു കൊട്ടത്താളല്ലോ ദേവി മനോദരി.

1. പിച്ച

"'അൎത്ഥ(ത്ഥ)മനൎത്ഥം(ത്ഥം)' വനത്തൂടെ പോവുമ്പോൾ തന്നിൽപ്പെരിയോർ തട്ടിപ്പറിച്ചുകൊള്ളും" എന്നതളിച്ചെയ്തു പുറംകാൽകൊണ്ടും പുറംകൈകൊണ്ടും[1] നീക്കിവെച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

പിന്നെ താനാടുക്കം പട്ടുതുകിൽ തേവാങ്[2] മെന്നിവറെറത്തിര ഞ്ഞുകൊണ്ടേവെച്ചു കൊടുത്താളല്ലോ ദേവി മനോദരി.

"ഇതുമുടുത്തുചെന്നാൽ നിത്യം കിട്ടും പിച്ചക്കൂടി കിട്ടാ മകളേ! എന്നതളിച്ചെയ്ത് പുറംകാൽകൊണ്ടും പുറംകൈകൊണ്ടും നീക്കിവെച്ചാൾ" അഗതി ബ്രാഹ്മണിപ്പെണ്ണ്.

"ഇതു കേൾപ്പോയാക ദേവി മനോദരി! ഞാനൎത്ഥ(ത്ഥ)ം വേണ്ടിയും ഐശ്വൎയ്യം വേണ്ടിയും വന്നൊരുത്തിയല്ല, എന്തയും മോക്ഷാൎത്ഥ(ത്ഥ)മപേക്ഷിച്ചു വന്നൊരുത്തിയത്രേ. എന്നാൽ നീയും നിന്നുടെ ഭൎത്താവും അറിഞ്ഞിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ട്. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനെല്ല. ഇരുവർ ജപിക്കിൽ മൂവർ ജപിക്കനെല്ല. നിനക്ക് നെടുമംഗല്യത്തിനാം നന്ന്. നിന്റെ ഭൎത്താവ് യുദ്ധം ജയിപ്പാനാം നന്ന്. എനിക്ക് മോക്ഷത്തിനാം നന്ന്. അതു് തെ് ഉര ചൊല്ലിത്തരുവോയാക" എന്നപേക്ഷിച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

അതുകേട്ടു ദേവി മനോദരിയും, തങ്ങടെ ബ്രഹ്മോപദേശത്തേയും ബോധിപ്പിച്ചു കൊടുത്താൾ ദേവി മനോദരി.

അങ്ങിനെ അസുരകളുടെ ബലത്തെ ആകൎഷിപ്പുവോളും ചെയ്തു്, ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്ന് ഭദ്രകാളിയുടെ വലത്തെ ത്തുച്ചെവിയിൽ തെ് ഉര ചൊല്ലിക്കൊടുത്തു. മേലെ ഒരു തനിക്ക താനേ തോന്നി അങ്ങിനെ ദാരുകനെ കൊല്ലുവാനുള്ളൊരുപദേശത്തെ ചൊല്ലുവോളും ചെയ്തു്, മറിമാനാകുന്ന കലമേൽ കരയേറി പള്ളിവില്ലും പവിഴമനും എടുക്കുവോളും ചെയ്തു്, വിന്ധ്യാടവി(വീഥി)യിലേയ്ക്കു് എഴുന്നൊള്ളി ശ്രീകാൎത്ത്യായനി ദേവി.

അങ്ങിനെയിരിക്കുന്ന കാലത്തു് ശക്തികെട്ട് മറുകി[3] മുറുകി ചൊല്ലുവോനല്ലോ അസുരരാജാവു് ദാരുകൻ:—

---

1. പുറംകാലും പുറംകൈയും അശ്രീകരമായിട്ടാണ് ഗണിക്കപ്പെടുന്നതു്.
2. ഒരുതരം വിചിത്രമായ മേല്പുടപ്പു്.
3. മറുകി–പരിഭ്രമിച്ചു, പേടിച്ചു.

[1]ഇതു കേൾപ്പോയാക അസുരവീരന്മാരെ! "നമ്മുടെ ഗ്രാമത്തിങ്കൽ ഏതാനമൊരു അപജയം ഉണ്ടായിതെന്ന് തോന്നുന്നു. എന്നാൽ ഞാൻ ചെന്ന് അറിഞ്ഞു വരട്ടെ. നിങ്ങൾ യുദ്ധം പിഴയാതെ ചെയ്യോയാക" എന്നാൻ അസുരരാജാവ് ദാരുകൻ.

അരചാണനെ വിളിച്ചു യുദ്ധത്തിങ്കലാക്കി തേക്കെല്ലാം ഉറുതി[2] ചൊല്ലി കൊടുക്കത്തുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

തേർ യുദ്ധം:—"തേരുകൊണ്ടു തിരക്കുമ്പോൾ തിരക്കീട്ടു നില്ക്കുതേത്. വാളുകൊണ്ടു വെട്ടുമ്പോൾ വാങ്ങീട്ടു നില്ക്കുതേത്. കുന്തം കൊണ്ടു കുത്തുമ്പോൾ കുറുകി നില്ക്കുതേത്. വില്ലുകൊണ്ടെറയുമ്പോൾ വാങ്ങീട്ടു നില്ക്കുതേത്. പാറകൊണ്ടെറിയുമ്പോൾ പകച്ചിട്ടു നില്ക്കുതേത്. ചക്രംകൊണ്ടെറിയുമ്പോൾ തിരിഞ്ഞിട്ടു നില്ക്കുതേത്. ഇങ്ങിനെ തേക്കെല്ലാം ഉറുതി ചൊല്ലി കൊടുപ്പതും ചെയ്തു, തേർതട്ട് മറഞ്ഞു ചന്ദനപ്പുഴുകിട്ടിലിങ്കലാമാറ് ചെല്ലുവോളും ചെയ്തു:—'ഇങ്ങു വരുവോയാക ദേവി മനോദരി! ഇവിടത്തെ വൃത്താന്തത്തെ ഒട്ടും ഒളിയാതെ ചൊല്ലിത്തരുവോയാക' എന്നാൻ അസുരരാജാവ് ദാരുകൻ:—

"ഏതുമൊന്നുമില്ല ഭർത്താവെ!" എന്നാൾ ദേവി മനോദരി.

"ആരുമൊരു ഭൂതരും വന്നോരില്ലേ" എന്നാൻ അസുരരാജാവ് ദാരുകൻ.

"ഇന്നൊട്ടു മദ്ധ്യാന്ന(ഹ്ന)നേരത്ത് എത്രയും ദാരിദ്ര്യം പെരുകിയോരഗതി ബ്രാഹ്മണി വന്നു"വെന്നാൾ ദേവി മനോദരി.

"അവൾക്ക് നീ എന്തൊന്നു കൊടുത്തു?" എന്നാൻ അസുരരാജാവ് ദാരുകൻ.

"ഞാൻ ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടു വെച്ചു കൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മനോദരി.

"'അത്ഥ(ർത്ഥ)മനത്ഥ(ർത്ഥ)ം' 'പോൽ വനത്തൂടെപോകുമ്പോൾ തന്നിൽപെരിയോർ തട്ടിപ്പറിച്ചുകൊള്ളുമെന്നും' ചൊല്ലി പുറംകാൽ കൊണ്ടും പുറംകൈകൊണ്ടും തട്ടിക്കളഞ്ഞാളഗതി ബ്രാഹ്മണിപ്പെണ്ണ്".

---

1. ദാരുകവധം വിസ്തരിക്കുന്നു.
2. പോരിന്റെ രീതി. (ഉരുതി എന്നൊരു പാഠമുണ്ട്)—ചെയ്യപ്പെട്ടതൽ എന്നും അർത്ഥമാവാം.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവു് ദാരുകൻ.

"ഞാൻ ഉടുക്കുന്ന പട്ടുതുകിൽ തേവാരമെന്നിവറെറ തിരഞ്ഞു കൊണ്ടു വെച്ചു കൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മണ്ഡോദരീ! "ഇതുടുത്തുചെന്നാൽ നിത്യം കിട്ടും പിച്ചകിട്ടാ മകളേ!" എന്നുചൊല്ലി പുറംകൈകൊണ്ടും പുറംകാൽകൊണ്ടും തട്ടിക്കളഞ്ഞാൾ അഗതി ബ്രാഹ്മണിപ്പെണ്ണു്.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവു് ദാരുകൻ.

"ഇതു കേൾപ്പോയാക ഭർത്താവേ! 'നമ്മുടെ ബ്രഹ്മോപദേശം എത്രയും നന്നുപോൽ. അവർക്കു മോക്ഷത്തിന്നും നിന്തിരുവടിക്കു പട ജയിപ്പാനും നന്നുപോൽ. എനിക്കു നെടുമംഗല്യത്തിന്നും നന്നുപോൽ. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനല്ലപോൽ. ഇരുവർ ജപിക്കിൽ മൂവർ ജപിക്ക നല്ലപോൽ' എന്നുപറഞ്ഞു ബോധിപ്പിച്ചു വാറെ നമ്മുടെ ബ്രഹ്മോപദേശത്തെ ഒരുമൊഴി ചൊല്ലികൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മണ്ഡോദരീ. "നല്ലു നല്ലു ദേവീ! ഞാൻ ചെയ്ത പരാക്രമം എന്നുടെ ബലമെന്നോർത്തിരിപ്പൂ. എന്നുടെ ബ്രഹ്മശക്തിയുടെ ബലമത്രേ. എനിക്കു വന്നോരുപിഴ എന്നുടെ മാററാനും വരായ്ല" എന്നു ദുഃഖിക്ക തുടങ്ങിനാൻ അസുരരാജാവു് ദാരുകൻ. "സ്ത്രീകളോട്ടു് ഉപദേശം തീർത്തവരും മരമേറി കൈ വിട്ടവരും മരണ സൂച്ചു[1]മൊക്ക"മെന്നാൻ അസുരരാജാവു് ദാരുകൻ. "നീയു് നിന്നാലാവോളം അർത്ഥ(ർത്ഥ)ത്തേയുംകൊണ്ടു് വനാന്തരമൊഴിഞ്ഞു പോയ്ക്കോയാക" എന്നാനസുരരാജാവു് ദാരുകൻ. "ഞാനിന്നു ഭദ്രകാളിയോടു പടവെട്ടി വിഷ്ണുസായൂജ്യം പ്രാപിക്കുന്നേ"നെന്നാനസുരരാജാവു് ദാരുകൻ.

"പടപൊരുവാൻ പോകുന്ന ഭർത്താവേ! പാപി അടിയനെ ആർക്കൊഴിച്ചേച്ചു പോകുന്നു. ഞാനേഴാണ്ടുപ്രായത്തിലെ ദേവിയായി പോന്നേൻ! പോവാൻ വഴിയറിയുന്നില്ലേ! പോവാൻ പുരിയാവതറിയുന്നില്ലേ! ഞാനിനി വാഴുന്നോ? ഇരിപ്പുന്നോ!" എന്നു് മുറുകി ദുഃഖിക്ക തുടങ്ങിനാളല്ലോ ദേവി മണ്ഡോദരി.

1. സൂക്ഷ്മം എന്നതിന്റെ തത്ഭവരൂപം. ശരിയായി മരിച്ചപോലെയാകും.

ദേവി മണ്ഡോദരിയുടെ ദുഃഖത്തെക്കണ്ടു് മാറണക്കൊണ്ടു് കനത്തു ഭാരമെല്ലാം ചിക്കിയുലർത്തി ചന്ദനപ്പുള്ളിക്കട്ടിലിന്മേൽ ഉറക്കി കിടത്തി കച്ചുരട്ടു കെട്ടി വിൽച്ചുരട്ടു മുറുക്കി ആവനാഴിയിൽ ശരവും തിരുകി യുദ്ധഘോഷക്കോലം ധരിച്ചു് യുദ്ധസന്നദ്ധനാകവോളും ചെയ്തു് പുലികെട്ടിയ തേർമേൽ കരയേറി യുദ്ധഭൂമി മുപ്പത്തിയാറുകാതവും നടുങ്ങാനായ്ത്താനസുരരാജാവു് ദാരുകൻ.

'എതിർക്കിൻ! മുടിപ്പിൻ!' എന്നാം ശ്രീഭദ്രകാളി:—

"ആനയും ആനയും തമ്മിൽകെട്ടി, തേരും തേരും തിരക്കിപ്പാഞ്ഞു്, വാളിൽ കെട്ടിയും, ആളിൽ കെട്ടിയും, തോളിൽ കെട്ടിയും, ഏററി ഏറിഞ്ഞും, മഹാ ക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു് "ധനമുററിട്ടം വാനവരും എട്ടുദിക്കിലുമല്ലും ഏഴുലകത്തിലുമല്ലും ആററിന്നുടെ അലസിപ്പോയോരന്തകനാന കടിച്ചേൻ കടൽപ്പെരുകം മാഹത്താലെ കേട്ടായോ"?[1] എന്നാം ശ്രീഭദ്രകാളി.

ദാരുകൻ—"കേട്ടേൻ കേട്ടേനെടി! ചെവികളെല്ലാം തേലിപ്പോം നിന്നോട്ടു്, വചനങ്ങൾ പെരുത്തു പേശ കേട്ടങ്ങു ഇരിപ്പോനോ ഞാൻ. തൊട്ടു പിടിച്ചു വാളും തോളും അകപ്പെട്ടത്തി കെട്ടി മുട്ടി ചിറ[2]യിലിട്ടു് ചവിട്ടുന്നുണ്ടു" നാൻ അസുരരാജാവു് ദാരുകൻ.

കാളി—"കെട്ടാതെ കണ്ടോ, രാവണാനെ![3] കെട്ടകാലം നിനക്കതറിയാവതല്ലോ എടാ! ബന്ധത്തിലീശാനരെ![4] നിന്തല വെട്ടി അറുത്തു്, അരനുടെ അണികൈലാസം ഏറുവോ"ളെന്നാം ശ്രീഭദ്രകാളി.

ദാരുകൻ—"ഏറും ഏറും എന്നു് നിനച്ചു് നേരെ കുറിട്ടു് ഒരു കൂറു് ഗംഗയ്ക്കു്, ഒരു കൂറു് ഉമക്കു്, ചുടുകാട്ടിൽനിന്നു് പേയാട്ടാട്ടം പിശാചെ!" എന്നാനസുരരാജാവു് ദാരുകൻ.

കാളി—"പിച്ചയായുള്ള അസുര! അസുര! നിന്നുടെ കുടൽ കീറി തിട്ടവാറം[5]ക്കിരയാക്കി അല്ലൽ തീർത്തു അരൻപദം ചേരുവോളെ"ന്നാം ശ്രീഭദ്രകാളി.

1. ഇവിടെ പാഠം ശരിയാണെന്നു തോന്നുന്നില്ല.
2. തടവു്.
3. രാവണനെപ്പോലെയുള്ളവനെ.
4. ഇരു ബന്ധത്തിലീശനായുള്ളവനെ.
5. കൂച്ചുയുള്ളവാറം. തിട്ടുക—കൂച്ചുണ്ടാക്കുക.

എന്നിങ്ങിനെ വാശ്ശോരിമുച്ച്[1] കൈക്കൊണ്ടു തുടങ്ങിയ കാലത്തു് ദേവപ്പട അസുരപ്പടയോട്ടുമാറു്, അസുരപ്പട ദേവപ്പടയോട്ടുമാറു്, അപ്പോഠം അസുരപ്പട മികച്ചു കാണായെല്ലോ. അപ്പോഠം ഭദ്രകാളിക്കും നന്ദിമഹാകാളനും ക്ഷീണിക്കതെതാതോളം പട ചത്തു എന്നു് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

അപ്പോഠം ഭദ്രകാളിക്കും പെരുകിന കോപംചെന്നു് കോപാഗ്നിയോടും കൂടി ഒന്നാമതട്ടത്തു് പടക്കൂട്ടി ഭദ്രകാളി. ഒരു ലക്ഷംകോടി പടചത്തു മാതകന്നു്. രണ്ടാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. രണ്ടുലക്ഷം കോടി പടചത്തു മാതകന്നു്. മൂന്നാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. മൂന്നലക്ഷംകോടി പടചത്തു മാതകന്നു്. നാലാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. നാലുലക്ഷംകോടി പടചത്തു മാതകന്നു്. അഞ്ചാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. അഞ്ചുലക്ഷംകോടി പടചത്തു മാതകന്നു്. ആറാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. ആറുലക്ഷംകോടി പടചത്തു മാതകന്നു്. ഏഴാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. ഏഴുലക്ഷംകോടി പടചത്തു മാതകന്നു്. എട്ടാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. എട്ടുലക്ഷംകോടി പടചത്തു മാതകന്നു്. ഒമ്പതാമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. ഒമ്പതുലക്ഷംകോടി പടചത്തു മാതകന്നു്. പത്താമതട്ടത്തു പടക്കൂട്ടി ഭദ്രകാളി. പത്തുലക്ഷം കോടി പടചത്തു മാതകന്നു്. എന്നിങ്ങിനെ ഓരോരോ അസുരവീരന്മാർ ചത്തുകിടക്കും പോർക്കളമെല്ലാം എഴുന്നൂറു യോജന നീളം മുന്നൂറു യോജന അകലം എന്നീ പോർക്കളത്തിൽ നായോടു നരി, കാകനോടു കഴു എന്നീ പക്ഷികളെല്ലാം കൊത്തിപ്പറിച്ചു ഭക്ഷിക്ക തുടങ്ങിയപ്പോഠം തെച്ചി[2]കൊണ്ടും ചെമ്പരത്തികൊണ്ടും ഉണ്ട മാലകെട്ടി തൂക്കിയാരെപ്പോലെ ശോഭിക്കുന്നു. അശോകം നിറയെ പൂത്താരെപ്പോലെ ശോഭിക്കുന്നു. പ്ലാശു് നിറയെ പൂത്താരെപ്പോലെ ശോഭിക്കുന്നു.[3] അങ്ങിനെയിരിക്കുന്ന യുദ്ധഭൂമി മുപ്പത്താറുകാതവും നോക്കിക്കണ്ടാനെല്ലോ അസുരരാജാവു് മാതകൻ.

---

1. ഇരിച്ചുക—ഇവിടെ മതിയാക്കുക എന്നർത്ഥം. കറക്കുക എന്നതാണു് സാധാരണ അർത്ഥം.
2. ചിലതിൽ ഇതിനു് ചെത്തി എന്നും പാഠമുണ്ടു്. ഹോർത്തൂസ്ഗ്രന്ഥത്തിൽ "അരക്കമൊററം" എന്ന വകുപ്പിൽപ്പെടുന്നതാണിതു്.
3. ഇതിലെ ഉപമകളുടെ സ്വാരസ്യം നോക്കുക. ചുകപ്പുനിറമാണെല്ലാം.

"എന്നോ കഷ്ടമേ! ഞാനും, എല്ലാരെപ്പേരും ചത്തിട്ട്, കൊമ്പു കഴിച്ച മരംപോലെ ഞാനേകനായി" എന്ന് ദുഃഖിക്ക തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

"യുദ്ധം മാററി ഞാൻ ഗൃഹത്തിങ്കലേക്ക പോയാൽ എന്നുടെ അഭിമാനത്തിന്ന് മാററം വരു"മെന്നു കല്പിച്ച് തന്റെ തേർത്തട്ടിൽ കിടന്നോരു വജ്രായുധ[1]മെടുത്ത് ഇളകിനാനെല്ലോ അസുരരാജാവ് ദാരുകൻ.

അതു വജ്രമുഷ്ടിക്ക്[2] മീതെ മുറിഞ്ഞു തെറിച്ചുപോയെല്ലോ. പിന്നെ തന്റെ തേരാങ്കത്തിൽ കിടന്നോരു ബ്രഹ്മദണ്ഡായുധ[3]മെടുത്തിളക്കി ഭദ്രകാളിയുടെ പടയെല്ലാം എററി കൊല്ലത്തുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

അതു ദൂരവേ കണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി. "ഇതു കേടംപ്പോയാക, ദാരുക! ത്രിഭുവനസ്ത്രീകളോടു ജയിച്ചിരിക്കുന്ന പുരുഷനല്ലയോ നീയ്യ്! ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരോട് നേർ വിട്ടല്ലയോ? സ്ത്രീകളോട് പുരുഷന്മാരത് വടിയും തടിയു[4]മെടുക്കുന്ന തൊഴിലയല്ല" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട് ദൈന്യാവസ്ഥയെന്നു കല്പിച്ച് പടിഞ്ഞാറേ സമുദ്രവീഥിങ്കലായുധമാറ് എറിഞ്ഞു കളഞ്ഞാനെല്ലോ അസുരരാജാവ് ദാരുകൻ.

അതുകണ്ടു ഭദ്രകാളിയും അരികെനിന്ന ഗണപതിയെക്കൊണ്ട് മുഴുകിയെടുപ്പിച്ച ദാരുകന്റെ തേരും തേർത്തട്ടമെല്ലാം തച്ചുതകർത്താളല്ലോ ശ്രീഭദ്രകാളി.

ദാരുകൻ തേർത്തട്ടിന്നു വീണു വിന്ധ്യൻ എഴുന്നൂറുയോജന ഓടി, കാവേരി മുന്നൂറുയോജന ഓടി, നാഗമണ്ഡലത്തിൽ[5] പുക്കൊളിച്ചാനെല്ലോ അസുരരാജാവ് ദാരുകൻ.

---

1. ഇവിടെ വാളെന്നു അർത്ഥമുള്ളൂ. വജ്രത്തിന്ന് പല അർത്ഥവുമുണ്ട്.
2. വൈരക്കല്ലുകൊണ്ടുണ്ടാക്കിയ പിടി.
3. ബ്രഹ്മാവു കൊടുത്ത ആയുധം.
4. ദണ്ഡം.
5. നാഗലോകം.

നാഗമണ്ഡലത്തെ മുരടെ കത്തിപ്പറിച്ചു് ഉദയമാന[1]പർവ്വതം നോക്കിയെറിഞ്ഞരുളി ശ്രീഭദ്രകാളി.

അപ്പോൾ ഉദയമാനപർവ്വതത്തിൻെറ വടക്കെ താഴ്വരയിലൊളിമാറു് പുക്കൊളിച്ചാനെല്ലോ അസുരരാജാവു് ദാരുകൻ.

"നീയോ പർവ്വതമേ! എന്നുടെ ശത്രുവിനെ വെച്ചുടക്കുകയോ ചെയ്യുന്നതു്? എന്നാൽ നിന്നേയും കത്തിപ്പറിച്ചു് സമുദ്രത്തിൽ കലക്കനാണ്ടേനെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു ഭയപ്പെട്ടു പർവ്വതത്താൻ:—"വേതാളത്തെക്കൊണ്ടു് പാതാളത്തെയടപ്പോയാക. തിരുതിരുവടിയുടെ നാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പോയാക. തിരുതിരുവടിയുടെ ഉച്ചുക്രം കൊണ്ടു് ആദിത്യൻെറ തേർത്തടപ്പോയാക. ഉച്ചക്ക അന്തിപ്പെട്ട മാറു പേയും പാറ്റപ്പോയാക" എന്നാൻ പർവ്വതത്താൻ.

അപ്പോൾ ഭദ്രകാളിയും വേതാളത്തെക്കൊണ്ടു് പാതാളമടപ്പോളും ചെയ്തു്, ഉച്ചുക്രംകൊണ്ടു് ആദിത്യൻെറ തേർത്തടപ്പോളും ചെയ്തു്, തിരുനാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പവോളും ചെയ്തു്, ഉച്ചയ്ക്കു് അന്തിപ്പെട്ടമാറുവെച്ചു പാറ്റകാലത്തു് "ശംഭനാർ മകൾ ഭദ്രകാളി യുദ്ധം മാററിപ്പോയാളെന്നു തോന്നുന്നു. എന്നാൽ എന്നുടെ ദേവിയെ കാണേണം"മെന്നു കല്പിച്ചു് പരിമാറുന്ന[2] അസുരനെ കറുക്കി കറുക്കി കൊഞ്ചിപ്പിടിച്ചുടത്തു്, ആകാശമാർഗ്ഗം നോക്കി എറിഞ്ഞു്, മൂലത്തിശ്ശൂലത്തിന്മേലേററി. കടലും കാവേരിയും അലറുന്നതുപോലെ അലറത്തുടങ്ങിനാരെല്ലോ അസുരരാജാവു് ദാരുകൻ.

"കത്താതെ! കത്താതെ! എൻ തമ്പുരാട്ടി! കൊല്ലരുതേ! കൊല്ലരുതേ! എൻ തമ്പുരാട്ടി! പന്ത്രണ്ടാദിത്യനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പതിനൊന്നു രുദ്രനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പത്തുദിക്കാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒമ്പതു് (നവ)ഗ്രഹങ്ങളാണു്![3] കൊല്ലരുതേ! എൻ തമ്പുരാട്ടി! എട്ടു് (അഷ്ട) വസുക്കളാണു്![4] കൊല്ലരുതേ! എൻ തമ്പുരാട്ടി! ഏഴു ആഴ്ചയാണു്!

1. ഉദയനപർവ്വതമെന്നും ഒരു പാഠമുണ്ടു്. "ഉദയമാന" "അസ്തമാന"ത്തിൻെറ അനുകരണമായിരിക്കും.

2. പെരുമാറുന്ന എന്നതിൻെറ ദേശ്യരൂപം.

3, 4. അനുവർത്തികരം.

കൊല്ലരുതേ! എൻ തമ്പുരാട്ടി! ആറ് ആധാരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! അഞ്ച് പഞ്ചാക്ഷരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! നാലുവേദത്താണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! മൂന്നു മൂർത്തികളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഇരുവരു അശ്വിനി ദേവകളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒന്നോ ബ്രാഹ്മണനാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! തിരുനേത്രത്തിങ്കൽ പിറന്നോരു തമ്പുരാട്ടി എന്ന് അടിയനിപ്പോഴത്രേ അറിഞ്ഞു. നിന്തിരുവടിക്കും നിന്തിരുവടിയുടെ പടയ്ക്കും അടിക്കീഴ്പ്പെട്ടോടിയായി കിടപ്പേനെന്ന്"[1] ദുഃഖിക്കത്തുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

ദാരുകരാജാവിന്റെ ദുഃഖത്തെക്കേട്ടു ദേവി മനോദരിയുടെ ഇമ്പനിദ്രയുണർന്ന് അവൾ കണ്ടോരരിംകിനാവെല്ലാം[2] തന്നിണത്തോഴിമാരെ വിളിച്ച് അറിയിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി. "ഞെട്ടിൽ ഞെടിയോരു പെൺകൊടിയാൾ വന്ന് എൻ ഭർത്താവേറിപ്പോയോരു തേരും തേർത്തട്ടമെല്ലാം തച്ചുതകർത്ത് ഭൂമിയിങ്കലാമ്മാറ് ഓടുന്നതും കണ്ടുണർന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ! ഞെട്ടിൽ ഞെടിയോരു പെൺകൊടിയാൾ വന്ന എൻ ഭർത്താവെ പൊതിപ്പിടിച്ചെടുത്ത് ആകാശമാർഗ്ഗം നോക്കി എറിഞ്ഞ് മുത്രിശൂലത്തിന്മേലേററ് കടലും കാവേരിയും അലറുന്നതുപോലെ അലറുന്നത് കേട്ടുണർന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ! പാലാലെ അടി കഴുകി പട്ടാലെ അടിതോർത്തി, വെള്ളിവിളക്കിൽ കർപ്പൂരത്തിരിയുമിട്ടു, പട്ടുമെത്തമേൽ ഇമ്പനിദ്രയെക്കൊള്ളും എന്നുടെ ഭർത്താവ് ഇപ്പോൾ വെറുനിലമേ കിടന്ന് ഉഴക്കുന്നതും കണ്ടുണർന്നേൻ തോഴിമാരെ!'

"അതേതുമല്ല തോഴിമാരെ! നമ്മുടെ അസുരവംശമശേഷം കൊന്നു മുടിയുന്നതും കണ്ടുണർന്നേൻ തോഴിമാരെ!"

'അതേതുമല്ല തോഴിമാരെ! ഞാനിനി വാഴുന്നോ ഇരിപ്പുന്നോ', എന്ന് മാഴ്കി ദുഃഖിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി.

---

1. ദാരുകൻ ശിവഭക്തനാണെന്ന് ഇതിൽനിന്നും തെളിയുന്നു.
2. അശുഭമായ കിനാവ്.

'പകൽ കിടന്നുറങ്ങിയാൽ പേക്കിനാവ് പലതും കാണുമെന്ന്'' പറഞ്ഞുതുടങ്ങിനാരെല്ലോ തന്നിണതോഴിമാരും.

ദേവി മനോദരിയുടെ ദുഃഖത്തെക്കേട്ട് ദാരുകരാജാവിനെ മൂല ത്രിശൂലത്തിന്മേൽ നിന്നാഴിച്ച് തന്തിരുവടിയുടെ തൃത്തുടയിൽ കിടത്തി അവനുടെ പാദാദികേശവും കേശാദിപാദവും സൂക്ഷിച്ചുകണ്ട നേരത്ത് 'ഒന്നുകൊണ്ടും കൊല്ലുവാൻ യോഗ്യം[1] പോരാ ഒരു അസുരനെ' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഒരു പില[2] അഴകിയവരെ കൊല്ലുകയില്ല. വിദ്യയുള്ളവരെ കൊല്ലുകയില്ല. തപസ്സുള്ളവരെ കൊല്ലുകയില്ല. യുദ്ധത്തിനന്ന് ആയുധം മറിഞ്ഞവരെ കൊല്ലുകയില്ല" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇത്ര വലിയൊരു ശത്രുവിനെ മടിയിൽവെച്ച് പേവാക്കരുളിച്ചെയ്യുന്ന തമ്പുരാട്ടി ഒരു കോപത്തോടും കൂടി കൊന്നില്ലായെങ്കിൽ എപ്പോഴും കൊല്ലേണ്ട" എന്ന് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

"അനേകമനേകം വരമുണ്ട് ഇയശ്ചിരിയൻ[3] കൊണ്ടിട്ട്" എന്നരുളിച്ചെയ്തു.



"ആണാലുമായുധത്താലു മെന്നിയെ നിന്തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ നീക്കിക്കളഞ്ഞ് തിരുനഖങ്ങളെക്കൊണ്ട് ഉടലിൽ പാച്ചി[4] കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

"ആകാശത്തിങ്കലും ഭൂമിയിങ്കലും വെച്ച് കൊല്ലരുതാത്ത വരമുണ്ട് ഇയശ്ചിരിയൻ കൊണ്ടിട്ട്." എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ആകാശത്തിലും ഭൂമിയിലും എന്നിയെ നിന്തിരുവടിയുടെ തൃത്തുടയിൽ കിടത്തി കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

"രാവും പകലും വെച്ച് കൊല്ലരുതാത്ത വരമുണ്ട് ഇയശ്ചിരിയൻ(അസുരൻ) കൊണ്ടിട്ടെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"രാവും പകലുമെന്നിയെ സന്ധ്യക്കുവെച്ചു കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

---

1. യോഗ്യത.
2. 'പുല'യുടെ ദേശ്യരൂപം. ഒരു മാനവും അനുഭവിച്ചവരെ എന്നർത്ഥം.
3. അസുരൻ.
4. കീറിയിറക്കി.

"അകത്തും പുറത്തും വെച്ച് കൊല്ലരുതാത്ത വരമുണ്ട് ഇയ ശ്ശിരിയൻ കൊണ്ടിട്ടെ"ന്നൊരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അകത്തും പുറത്തുമെന്നിയെ ഇടയുമ്മറത്തുവെച്ച് കൊല്ല വോയാക" എന്നാൻ നന്ദിമഹാകാളൻ.

അതും കേട്ട് ശ്രീഭദ്രകാളിയും തന്തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ അകലെ നീക്കിക്കളഞ്ഞ് തിരുനഖങ്ങളെക്കൊണ്ട് ഉടലിൽ പാച്ചി കൊല്ലുത്തുടങ്ങിനാളെല്ലോ ശ്രീഭദ്രകാളി. അപ്പോഠം കത്തുമൊരു കൈയ്യ്, കതുമൊരു കൈയ്യ്, തസ്കുമൊരു കൈയ്യ്. 'പേശ്രു പേശ് ഇളയസുരാ' എന്നും ചൊല്ലി. തല്ലും കത്തിയും പിള്ളും മാന്തിയും വിശ്വസപൂം പ്രാപിച്ചാനെല്ലോ അസുര രാജാവ് ദാരുകൻ.

അപ്പോഠം കരം പറിച്ച് കറിയിട്ട്; കടൽ പറിച്ച് ഉത്തരീയമിട്ട്; വലത്തുടപ്പ്[1]വെട്ടി വല്ലബ്വാളുവിന് കൊടുത്തു; ഇടത്തുടപ്പവെട്ടി വേതാളത്തിന്റെ സത്യം പിഴക്കാതെ കൊടുത്തു; ശേഷമുള്ള ശവശരീരമെല്ലാം ഒരു ഈരച്ചവാളിമേൽ ഇട്ട് ഈറ് ഓരോരോ ദിക്കുനോക്കിയും ഗ്രഹനോക്കിയും എറിയത്തുടങ്ങിനാളെല്ലോ ശ്രീഭദ്രകാളി.

അപ്പോഠം 'തൊക്ക് കിട്ടി എനിക്ക്', തൊലി കിട്ടി എനിക്ക് ഞൊരു കിട്ടി എനിക്ക്, ഞരമ്പു കിട്ടി എനിക്ക്, എല്ല് കിട്ടി എനിക്ക്, എലുമ്പു കിട്ടി എനിക്ക്, ഒട്ടെ കിട്ടി എനിക്ക്, ഒട്ടും കിട്ടീലെനിക്ക്" എന്ന് മുക്കിലും മൂലയിലും നിന്നു മുക്കകയും മുരളുകയും തുടങ്ങിനാരെല്ലോ പിശാചുപടമാരെല്ലാം.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"മഹാകഷ്ടമേ! താനും ഇത്രവലിയൊരു അച്ചിനേയും[2] പടയും കൊന്നിട്ട് എനിക്കും എന്നുടെ പടയ്ക്കും ഒരുനേരത്തെ ദാഹം തീന്നില അല്ലോ. എന്നാൽ എന്റെ പടത്ത താതനെ കാണേണ"മെന്ന് കല്പിച്ച് കൊട്ടുമാർപ്പലങ്കാരത്തൊട്ടുകൂടി കൊട്ടി അലംകരിച്ചുകൊണ്ട് എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

---

1. ഉടയിറച്ചിയുള്ള മാംസം.
2. പിശാച്. ഇവിടെ വലിയദേഹം എന്നർത്ഥം.

അതു ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞരുളി ശ്രീമഹാദേവൻ തിരുവടി. തൃക്കണ്ണിലിരുന്നോരു തിരുമാച്ചു[1] കൊണ്ടു രണ്ടു ഋഷികുമാരന്മാരെ നിൎമ്മിച്ചു, അരമിറയെ കിങ്ങിണിയും കെട്ടി, കഴുത്തിൽ പുലിനഖവും കെട്ടി, പൊന്നും മൂരക്കോലായുധവും കൊടുത്തു, രണ്ടു ഗോപുരവാതിൽക്കലും കാവലാക്കി നിറുത്തി. "ഇതു കേൾപ്പിനെടോ ഋഷികുമാരന്മാരേ! എന്നുടെ മകൾ ഭദ്രകാളി ദാരുകവധം ചെയ്തോളും ചെയ്തു എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ടു വരുന്നോളെന്നു തോന്നുന്നു" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"എന്നാൽ കൊട്ടി ശ്രീകൈലാസം വലത്തുവെച്ചു പടയകം പൂകുമ്പോൾ രണ്ടാളും പാഞ്ഞു മുലകടിപ്പോയാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ കൊട്ടി ശ്രീകൈലാസം വലത്തുവെച്ചു പടയകം പൂകുമ്പോൾ രണ്ടാളും പാഞ്ഞു മുലകടിച്ചാരല്ലോ ഇരു(ഋ)ഷികുമാരന്മാരപ്പോൾ.

വലത്തെ മുലകടിച്ചവൻ വീരഭദ്രൻ, ഇടത്തെ മുലകടിച്ചവൻ ക്ഷേത്രപാലൻ, എന്നിങ്ങിനെ രണ്ടു തിരുനാമ(പേരും) വിളിച്ചരുളി. അപ്പോൾ പാതികോപം മുലകളൂടെ ശമിച്ചുവല്ലോ ശ്രീഭദ്രകാളിക്കു.

പിന്നെയും ഭഗവാനെ കൊല്ലുവാനായ്ക്കൊണ്ടു എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

ഇതുകേൾപ്പോയാക നന്ദികേശ്വര! എന്നുടെ മകൾ ഭദ്രകാളി ദാരുകവധംചെയ്തോളും ചെയ്തു എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ടു വരുന്നോളെന്നു തോന്നുന്നു. എന്നാൽ നോക്കൊരു[2] മരുവിലാസതിരുനൃത്തം നില്ക്കണമെന്നു അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. അതുകേട്ടു നന്ദികേശ്വരൻ ആട്ടരങ്ങനടുവിൽ കിടന്നോരു മണിപ്പിടാവെ[3]ട്ടത്തു പൊടിതുടച്ചു പൂവിട്ടാരാധിച്ചു ഗന്ധപുഷ്പധൂപ

1. അഴക്, മെപ്പിള്ള, മറിമയം.
2. അനുബന്ധം നോക്കുക.
3 വലിയപാത്രം.

ദീപങ്ങളെക്കൊണ്ട് പൂജിച്ച് കഴുത്തിൽ പശതേച്ച് തോൽമുടി വാർ വലിച്ച് മണിപിടിച്ച് ഒത്തി.[1]

ഉമാഭഗവതിയും ഗംഗാഭഗവതിയും കൂടി താളമൊത്തി—മത്തവിലാസതിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

അത് എപ്രകാരമെന്നാൽ :—[2]കടുംതുടി വീണയും മറിമാനോടു വെണ്മഴു ശൂലവും മാലയും മുദ്രയും അക്ഷപടത്തോടു വണ്ണ...... ഴകേററി നിറഞ്ഞൊരു............തളർന്ന...............ണ കങ്കണമായിയ കരികൊടിമുത്തികൾ കങ്കണമിട്ട കരങ്ങൾ പിരിഞ്ഞൊരുണ ചണ്ഡലീ ഭൂതമായൊരു പാമ്പിനെ കണ്ഠലമായിട്ട് കലുങ്ങി മറിഞ്ഞു കണ്ണികൾ തൊട്ടൊഴി താളമദ്ദളങ്ങൾ കടുംതുടി കൊട്ടിയൊരൊച്ച ജഗത്തിൽ മുഴങ്ങി.

“തുംബുരു നാരദനെന്ന കണക്കെ-സംഭ്രമമായിതു വാനവർ നായകൻ” എന്നിപ്രകാരം എഴുന്നള്ളി തിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.



അതുകണ്ട് രണ്ടാം തിരുനൃത്തം നില്ക്കത്തുടങ്ങി ശ്രീഭദ്രകാളി. അത് എപ്രകാരം തിരുനൃത്തം നില്ക്കുന്നു എന്നാൽ:—കരിപിടിച്ച കട്ടത്തല ശൂലമുയർത്തി, കരത്തിൽ മഴുവടയേന്തി, നിണക്കടർമാല കഴുത്തിലണിഞ്ഞു, വിളിച്ചുവരുന്ന കറുത്ത നിറത്തിൽ ഉരുട്ടിയ കണ്മിഴി മുറുക്കിയ വാളിളക്കി, അണഞ്ഞു പെരുത്തോരു കോപം അടക്കിയ താരനാവിളച്ചുതു കാന്തൻ ഘോരെ ഘോരെ ഘോരെ എന്നിപ്രകാരം എഴുന്നെള്ളി തിരുനൃത്തം നിന്നരുളി ശ്രീഭദ്രകാളി. തിരുനൃത്തം നിന്നു തോല്പിക്കരുതാഞ്ഞു നഗരൂപതിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

അപ്പോൾ നാണമടഞ്ഞു് തലകമ്പിട്ടാളല്ലോ ശ്രീഭദ്രകാളി. ‘ദാഹവും കോപവും തീർന്നുവോ, മകളെ’! എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ഒത്തു എന്നതിന്റെ വികൃതരൂപം, നൃത്തത്തിനു വേണ്ടുന്ന വാദ്യം തെയ്യം റാക്കി എന്നു സാരം,
2. ഇരുതലയും പരന്നു നടു കടുങ്ങിയുള്ള ഒരു വാദ്യം. ഇതേ ആകൃതിയിൽ മരം കൊണ്ടുള്ള ഒരു സാധനവുമുണ്ട്. കടുന്തുടിയായ് ഒരു കാലത്തു് കേരളത്തിൽ ഒരു പ്രധാനവിനോദമായിരുന്നു. ഇതു മദ്ദളം നൃത്തത്തിനൊത്ത വൃത്തബന്ധങ്ങളോടു കൂടിയതാണ്.

"കോപം തീൎന്നു, ദാഹം തീൎന്നീല" എന്നു തൊഴുതുണൎത്തിനാളെല്ലോ ശ്രീഭദ്രകാളി.

"എങ്കിൽ സമുദ്രത്തെകോരി പെരുകവേയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതു് അടിയത്തിന് ഒരു കവിൾപ്പാട്[1] പോരാ". എന്നു തൊഴുതുണൎത്തിനാളെല്ലോ ശ്രീഭദ്രകാളി.

"എങ്കിൽ കാട്ടികോ കപാലം,[2] ഏററുകൊൾ ശോണിതം"[3] എന്നു് വലത്തെ ചെറുവിരൽ വ്രണപ്പെടുത്തി കപാലത്തിൽ കാട്ടി. കപാലം നിറഞ്ഞു് രുധിരവെള്ളം മഹാഝര്യാറായി[4] ഒഴുകിത്തുടങ്ങി. അതു ഭദ്രകാളി ഒട്ടു പാനംചെയ്തു. അതുകണ്ടു് പിശാചുപ്പടകൾ കുടിക്കയും, കളിക്കയും, തുടിക്കയും, അഹങ്കരിക്കയും, തുടങ്ങിനാരെല്ലോ പിശാചപ്പടമാരെല്ലാം.

"ദാഹവും കോപവും തീൎന്നവോ, മകളേ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"ദാഹവും കോപവും തീൎന്നു ഭഗവാനേ!" എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

"ഇതു കേൾപ്പോയാക മകളെ! ഭദ്രകാളി! നീയെവിടത്തിങ്കലാമ്മാറിരിപ്പൂ മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ ശ്രീകൈലാസത്തിന്റെ വടക്കെ താഴ്വരയിങ്കലാമ്മാറിരിപ്പൂ" എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

"അതു താനും വരാ മകളെ, മഹാദേവൻ കൊട്ടുത്തു് മഹാകാളി എന്നും വരാ. മഹാകാളികൊട്ടുത്തു് മഹാദേവനെന്നും വരാ. നീയും ഞാനും കൂടി ഇരുന്നാൽ നിന്നെ കീൎത്തിയായിരിക്കും എന്നെ കീൎത്തിയില്ലാതെയും ഇരിക്കും. എന്നാൽ നീയും പോക ഭൂപ്പായി കൎമ്മഭൂമിയിൽ[5] ചെറുകുടി മനുഷ്യ[6]ൎക്കു് പരദേവതയായി പോരവോയാക മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ഒരു കവിള്ളകം, 2. തലയോട്. 3. ചോര.
4. വലിയ അരുവി. 5. ഇവിടെ കേരളം.
6. രാക്ഷസരെ അപേക്ഷിച്ച് ഭൂമിയിലുള്ളവർ ചെറുതായതുകൊണ്ടാണ് ഈ പേര് വന്നതു്.

"അടിയൻ പോകയില്ല മലനാട്ടിനാമ്മാറ്"—നിന്ദിപ്പോർ നിരസിപ്പോർ, പെൺപിടപിശാച്" എന്നു ചൊല്ലുവോർ."

"അതേതും ചെയ്യാ മകളെ! രൊണ്ടിലൊരിക്കൽ നൂറെററട്ടു കാൽ പന്തലിട്ടു, കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീ മഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ അറുപത്തിനാലുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

'അതേതും ചെയ്യാത്തവർ മുപ്പത്തിരണ്ടുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!' എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ പതിനാറുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ നാലുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"കിഴക്ക പടിഞ്ഞാറു എഴുക(തണ്ട്) പാകിക്കൊള്ളും. തെക്ക വടക്ക വെള്ളിക്കയറു പാകിക്കൊള്ളും. കിഴക്ക പടിഞ്ഞാറു പൊന്നിൻക്കുറ വിരിച്ചുകൊള്ളും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. ചെമ്പരത്തിപ്പൂവ്, കുരുത്തോലത്തിനോല, പൂക്കുല, മാല എന്നിവറെറക്കൊണ്ട് നിന്റെ രൂപത്തെ നിമ്മിച്ചുകൊള്ളും മകളെ!"[1] എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"പൊന്നിൻപൊടിക്ക പകരം മഞ്ഞപ്പൊടി കൊള്ളും. വെള്ളിപ്പൊടിക്ക പകരം അരിപ്പൊടി കൊള്ളും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അഞ്ജനപ്പൊടിക്ക പകരം കുണ്ണപ്പൊടി കൊള്ളും എന്നിങ്ങിനെ മൂന്നു വർണ്ണങ്ങളെക്കൊണ്ട് അമ്മെവർണ്ണമാക്കി നിന്റെരൂപത്തെ നിമ്മിച്ചുകൊള്ളും" നിന്നുടെ കളം (രൂപകളം) വിഷ്ണുവിതാനം കാണ്മാനും കേൾപ്പാനും വരുന്നവർ ഇതു[2] ഇന്ദ്രാദികൾ എന്ന് സങ്കല്പിച്ചു കൊള്ളും, പോയാക, മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

1. അനുബന്ധം നോക്കുക. 2. ഋഷിമാർ.

"കൊടുന്നന്നോളു സങ്കല്പിച്ചു കൊള്ളുവോയാക, മകളെ! ഭദ്രകാളി! നീയും പോകപ്പോയി കർമ്മഭൂമിയിൽ ചെറു കുടിമനുഷ്യർക്കു കുലപരദേവതയായി പോകയാക, മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"ഇതേതും ചെയ്യാത്തവർക്ക് അകവെട്ട, പുറവെട്ട, അരച്ചുരൽ, മുച്ചൂരൽ, അഗ്നികോരി (തീപ്പാറി), പെരിമ്പനി, കള്ളിമുള്ളൻ, കരിഞ്ചപ്പട്ട[1] എന്നിങ്ങിനെ തൊണ്ണൂററാറു മഹാവ്യാധികളെ കൊടുപ്പോയാക! അതു് നിന്നെ സേവിച്ചവർക്ക് ഒഴിച്ചു കൊടുപ്പോയാക മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. "നീയും പോകപ്പോയി കർമ്മഭൂമിയിങ്കലേക്ക് ചെറുകുടി മനുഷ്യർക്ക് കുലപരദേവതയായി പോവ്വോയാക, മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അപ്പോഠം ദാരുകന്റെ ശിരസ്സുവെച്ചു് നമസ്കരിച്ചാളെല്ലോ ശ്രീഭദ്രകാളി. അപ്പോഠം രക്തവസ്ത്രം കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി. അതെടുത്തു ചാർത്തികൊണ്ടാളെല്ലോ ശ്രീഭദ്രകാളി.

"ഇതു കേഠപ്പോയാക, മകളെ! കാളി! ഇതെങ്ങും വെച്ചൂത്തതല്ല. നിന്നുടെ ഇടത്തുകൈയിലാമ്മാറു് പിടിപ്പോയാക" എന്നരുളി ശ്രീമഹാദേവൻ തിരുവടി.

1. ഇതിൽ ചിലതെല്ലാം വസൂരിയുടെ വകഭേദങ്ങളാണ്.

## പന്തലലങ്കാരം.

ആദരവോടു ലോകരലങ്കരിച്ചീടും—പന്തക്കാലുപത്തി
[നാലിൽ
കന്നതിനാലകമെകൊണ്ടു—കോണിനോടെഴുക[1]കെട്ടി
കൊത്തുടൻ കയറുപാകി—സൂരിയനുദിക്കും മുമ്പെ
നല്ലനാരിമാരടിച്ചു നീക്കി—നലമെഴുമവനിതന്നിൽ
ചാണകനീർ തളിച്ചു—സരസമായി മെഴുകിപ്പിന്നെ
താരിറത്തിട്ടു വന്ദിച്ചിവിടെ—നിന്തിരുവടികീഴ്
[സ്തുതിച്ചീടുന്നേൻ
എന്നൊണ്ട ചിറവൂർക്കാവാണ്ട കണ്ഠേകാളി—
—ശ്രീപാദം വാഴ്ക ദൈവമേ.—
ഇന്തിരമലമേലുണ്ടാത—പാലനില്ക്കുന്നിതെന്നാൻ
ആദിശ്രീമഹാഗണപതി—അപ്പാലവെട്ടിക്കൊണ്ടുപോന്നു
ചില്ലൊടു ചിറപ്പുംകെത്തി—ചിതറിന നടുമുററത്തു
കൊടിയും കയറും നീക്കി—വാതയറും നീക്കി
ഓണന്നം കഴികഴിച്ചു—പൂത്തിരംപോക എന്നാ
നെല്ലോടരിയുമിട്ടു—ജലഗന്ധപുഷ്പധൂപ-
ദീപങ്ങളാംകൊണ്ടലങ്കരിച്ചു—നാട്ടിനാർ പാലതന്നെ
ആകാശാതിമലയർ താനമെ ദൈവമെ.—
പാകിന വിതാനത്തിങ്കൽ—പണികളും തീൻമമേന്മേൽ
ചേതമാറുററകൊമ്പു—ചെന്തളിർ പ്പട്ടും മററും
ചോലകൾ പളുങ്ക്ചോര—എഴുതിന പലവുംകൊണ്ടു
വിതാനവുമൊതുക്കി—നൽത്തൂൺ പൊതിഞ്ഞു
നൽപ്പടിയുംവെച്ചു—നേർത്തുലാം കഴികൾ ശോഭെ
ആതളിന വിതാനത്തിങ്കൽ—കതത്തോല നിരക്കെത്തൂക്കി
കസ്വങ്ങൾ പലതും നന്നായ്—വെള്ളത്തവെററിലയും
[പഴുക്കാ
മാന്തളിരരയാൽ തൂക്കി—തളത്ത പൂക്കലയും മാല
താമരപ്പൂവുമേന്മേൽ—നിറത്തൊടു പവിഴത്തുമ്മേൽ

---

1. തണ്ട്.

നേർ മുത്തുമാലതൂക്കി—കറുത്തണെഞ്ചമരി വെഞ്ചമരി
കണ്ണാടിക്കൂപ്പി നിരപ്പിനോടലങ്കരിച്ചിട്ടിതമാനപന്തൽ തൻ
കിള കഴിപ്പാൻ[2] പാരാതെ എഴുന്നള്ളുകമെ!—
കാൽച്ചിലമ്പൊലിയിളക്കി—കറെ[3]കണ്ഠർ മകളെ! പോററി!
അതളിന വിതാനത്തിങ്കൽ—വെളുത്തൊരു വിളക്കത്തെച്ചു
വെളിച്ചെണ്ണ നിറയെ വീഴ്ത്തി—അരക്കിയചേല കീറി
അഴകിയ തിരിയുമിട്ടു—ആയിരം കതിർക്കറ്റപോലെ
എത്രയുമാനന്ദ(ന്ദ)നൽ—വിളക്കം വിളക്കംപോൽ
വിളങ്ങമാറു വിനായകന്ന്—അമുതു[4]ചെയ്യുവാൻ
പരിപ്പിനോടെയുമപ്പം—പതവി[5]യിലിളനീർ തേനും
വറുത്തരി പയറുമെള്ളും—മാമ്പഴമെന്നിവയെല്ലാം
മധുരത്താൽ പൂമല[6]രതന്തി—ഹൃദയത്തോടിച്ചിച്ചു[7]തെല്ലാം
ഗണേശൻ താനും വസിക്ക—ഇപ്പന്തൽകീഴ് വരമതളിട്ടു
മാറെ.—
ആദികറമകളെ![8]—ആനന്ദ(ന്ദ)ത്തേൻകടലെ,
ചോതീ മണിവിളക്കെ—ശോമക്കാൽമുതലിയമ്മെ![9]
വേദാന്തപ്പൂരാണമെ!—പുരാണമാ എന്നും മലർപ്പെണ്ണെ!
ഉദഗിരിയെന്നും[10]—കൊണ്ടവിനാക്കിലയും പൂക്കലയും

---

2. ആദ്യം കപ്പുനാട്ടുവാനുള്ള കിള. അതു നല്ല മുഹൂർത്തത്തിലായിരിക്കണമെന്നുണ്ട്. അപ്പോൾ മുതല്ക്ക് അമ്മ അനുഗ്രഹിക്കണമെന്ന് സാരം.

3. ഇവിടെ വിഷത്തിനെ സൂചിപ്പിച്ചിട്ടുണ്ട്. കറ(മാലിന്യം; ദോഷം) പ്രയോഗിച്ചിട്ടുള്ളത്. കണ്ഠർ=കണ്ഠൻ—നീലകണ്ഠൻ (ശിവൻ) എന്നർത്ഥം.

4. അമുതു കഴിക്കുക എന്നതിനുള്ള ഉപചാരവാക്ക്—ദേവന്മാരും രാജാക്കന്മാരും ഉണ്ണുന്നതു ചോറാണെങ്കിലും അമുതെന്നാണ് പറയുക.

5. പരവി എന്നതിന്റെ തത്ഭവം.

6. അതളി എന്നായിരിക്കും എന്നു തോന്നുന്നു.

7. ഇഷ്ടില്ല.

8. പാർവ്വതി പരമേശ്വരന്മാരെ ആദികറവനും കറമകളും ആയി നാടൻപാട്ടുകളിൽ സങ്കല്പിക്കാറുണ്ട്. ചിലപ്പോൾ കറവനും കറത്തിയും ആയും കാണാം. കുറവർത്തോററം നോക്കുക. പേജ് 2.

9. ശോമക്കാൽ=സോമന്റെ കാൽ അതായത്—ചന്ദ്രക്കല'യിലെ കല. മുതലി=മുതലായിട്ടുള്ള ആരും ധരിക്കുന്നവനും=ചന്ദ്രചൂഡൻ. ശോമക്കാൽമുതലിയമ്മ=ചന്ദ്രചൂഡന്റെ ഭാര്യ—പാർവ്വതി.

10. ഉദയഗിരിയിൽ നിന്നും.

എന്നിപ്രകാരമായിരിക്കുന്നോരു ഭൂമിദേവിയുടെ
ആഴിയന്തത്തെച്ചൊല്ലി കററംതീൎത്ത ഗുണത്തെവരുത്തീട്ട
നെഞ്ചെപത്തിരം[32] ചരക്കോലാലെ പാനയും
നടത്തിവെച്ചു കത്തിരം[33] കണ്ടെടുത്തു കററമററിരുന്നകാലം
മരുതകായിലെയും വില്ലി ശില്ലിയോടരശർ മുമ്പിൽ
അനലൊട്ട[34] പുനല്[35]മാടി—വെള്ള നെല്ലൊലികം ചാൎത്തി
തേവാരം നിയതം വെണ്ണീരപ്പിൽ പരിഹാരംചെയ്തു്
ഏഴവർ ശേകവ[36]രൊരമ്പടത്തിരികൊളുത്തി-
ക്കരുതിയുമരുളച്ചൊറും—ശോലയിൽ തുള്ളത്തുള്ള-
ത്തിക[37]തല തെക്കുകാട്ടി—തെക്കദേവതയ്ക്കു വേണ്ടും
തിറമൊട്ട വെലികൊട്ടപ്പാൻ—പാടിന മലയരെല്ലാം
മുരശൊട്ട ഇടിയററു്—മൂവന്തിക്കാലമായി
കലങ്കലിവീരർ വന്നു—വണങ്ങിക്കൊണ്ടു കാന്തത്താൽ
നീതിവട്ടം അടിനിര വെള്ളക്കച്ചെന്തിത്താഴയും[38]
ഞെഴകം[39] തളിർ,മണിയരയാൽകൊന്നു,
മണിച്ചുണ്ട കാന്തിരത്താലെന്നിവ
ചുഴലെക്കുന്തി ഇന്തിരൻ ന്തൽ[40]വരുത്തു
കൊന്നപ്പൂമാലതൂക്കി—കരുത്തോല കവുങ്ങിൻപൂവു്
കൈതനകനകപ്പാല—ചെപ്പൊട്ട മണിവിളക്ക
പള്ളാട പറനിരപ്പു—കള്ളുവാൻ കൂവാക്കോഴി[41]
ഒരു കവുങ്ങിൻപൂക്കലയും—പൊന്മണിയും പൂങ്കാവും
ചെഞ്ചരവും ചരക്കോലും—കണ്ണാടിച്ചുററും പിടിത്ത
കണ്ണായവേന്തരുടെ ചെഞ്ചോലക്കയിൽകണക്കെ[42]
ചിലമ്പൊലി പുലമ്പപ്പാടി പൂഞ്ചോലകറന്തിയെവം
പുനന്തു[43]ടൻ വിളിത്താരത്തെ.

---

32. പൂരണം—(പാത്രത്തിൻെറ തത്വം). 33. വഞ്ചന.
34. തീയ്*. 35. വെള്ളം. 36. ചേകവർ.
37. പ്രകാശമുള്ള, തികഴ് (പ്രകാശം) (തമിഴ്*).
38. പൂക്കൈത. 39. കൈനാറി. 40. പുകന്ന ശീല.
41. ചെറിയ കോഴി (കുവാൻ തുടങ്ങാത്തതു* എന്നർത്ഥം).
42. കണ്ണായവേന്തൻ—ദേഹം മുഴുവനും കണ്ണായ വേന്തൻ—ദേവേന്ദ്രൻ, ചെഞ്ചോലക്കയിൽ—ഭംഗിയുള്ള ഉദ്യാനത്തിലെ (നന്ദനം) കയിൽ—അത്ര മനോഹരമായ ശബ്ദത്തോടുകൂടി എന്നു സാരം, 43. പുകന്നു.

# എട്ടുദിക്കവാഴ്ച്.*

എട്ടുദിക്കവാഴ്ച ദൈവമെ, എണ്ണെത്തുങ്കോട്ടവാഴ്ച
പത്തുദിക്കവാഴ്ച, പതിനാറ(ഷോഡശ) കലയുംവാഴ്ച
[ദൈവമേ!
ആദിത്യനാം ചന്ദ്രനും വാഴ്ച, അലകടൽമലയോൻവാഴ്ച,
ആദിദേവതയും വാഴ്ച, ബ്രഹ്മമാമലയും വാഴ്ച,
പോകളും പടയുംവാഴ്ച, എരികനൽ മറയോൻവാഴ്ച,
എഴുപുറപ്പാണർവാഴ്ച, എന്നുടെ ദൈവംവാഴ്ച,
കരുതിനകവിഘ്നമുന്നിൽ ഗണപതിതാനുംവാഴ്ച,
ഒരുമിച്ചൊതലകത്തിലുള്ള ദൈവത്തെ എല്ലാം
സരസിച്ചു ചൊല്ലുവാനൊ സമയമില്ല, ശക്തിപോര
നിരസിച്ചു കഴികവേണ്ട ഇന്ധനമെല്ലാം തമ്മിൽ
[പോററണം
ഈശനുടെ മികതിപൊങ്ങും മികവെഴും പാലനാട്ടി
അവിടെക്കം ഇവിടെക്കം താനാ(സ്ഥാനാ)ദിദേവതയായി
[നില്ക്കും
ആനകോടാകമമ്മേ! നീലമാമുകിൽ നിറത്തി! ശക്തി!
നിമിഷത്തിലെഴുന്നള്ളണം
അണിമതി ജടയിൽ ചൂടി അരനുടെ മൂന്നാംതൃക്കണ്ണിൽ
അഴകിവനന്തവെളിപ്പോം താരെ അഞ്ജനനിറത്തി! ശക്തി!
ആഴിചൂഴലകത്തിലവനിയിലേററിത്തന്ന
ആളികളിലാളിക്കളി വയനാട്, കളപ്പുരയൂർ,
പഴയന്നൂർക്കാവു, വാഴ്ച ദൈവമേ!
പോർക്കലി, പുരവൂർക്കാവു, പൊന്മലത്തുപാങ്കാവു,
കിരാമ്പുഴ, പരിച്ചുനെല്ലൂർ, കുറുമാലി, കന്നപ്പാറ,
കൂഴന്നൂർ, കഴിയക്കന്ന, തെള്ളിയൂർ, തെള്ളികാവു,
തേൻപുഴ, തേൻപൂക്കാവു, തെരല്ലൂർ, തെച്ചിക്കാവു,
എരാളുറേറും കോട്ടം, കോട്ടു, തെതവു, തെതമക്കന്ന
എമ്പെരുമാൻ മക്കാം കാവ്, പിഴകൊല്ലം, പിഴാരികോവിൽ,

* അനുബന്ധം നോക്കുക.

വിലസുന്ന വില്ലിപ്പുത്തൂർ, വീതിയിൽ മംഗലത്തുകാവ്,
ആരങ്ങന്നൂർവാണി, നെല്ലൂരയ്യർവാണി, അടിച്ചിൽപാറാ,
നൽമാണം, തെക്കം കൊല്ലം, കല്ലുമക്കളത്തുക്കാവു,
ശങ്കരൻ, ശങ്കരൻപെരാൽ, ചാത്തന്നൂച്ചുള്ളുരമാടൻ,
മഞ്ചാടിക്കരുമംപള്ളി, വടപുരം, വാലിമായ്കൽ,
തട്ടയൂർ, തട്ടേക്കാവ്, പന്നിയൂർ, പനങ്ങാട്,
പാനങ്ങാട്ട്, പഴയപാന, കൊമ്പനങ്ങാട്ട്, കൊല്ലം,
ചമ്പക്കുളം, കടക്കാപ്പള്ളി, അഴകിയ കാവുംകുളവും,
ആറുപത്തിനാലു മഞ്ചും, അടവിയിങ്കൽപൂരവും
ഉറയപ്പെട്ടോരു ദൈവമേ!
അച്ഛൻമാർക്ക് മുൻനടന്നു വന്നോരു ദൈവമേ!
അമ്മമാർക്ക് ചൊൽവിളികേട്ടു വന്നോരു ദൈവമേ!
മക്കളുമാർക്ക് മെയ്യാടി മെയ്യുറഞ്ഞു വന്നോരു ദൈവമേ!
ഞാറും കയ്യാണ്ടും മെയ്യാണ്ടും വെച്ചും പൂജിച്ചും
ആദരിച്ചും ആരാധിച്ചും വിളിക്കുന്നോനെന്നൊയാണ
ചിറവൂർക്കാവാണെ കണ്ടമാലിയും,
കോട്ടയിൽ വാഴും വേട്ടക്കരുമകനാം,
ഒടുകുത്തിയിൽ വാഴും നല്ലച്ഛനാം,
അമ്പൊട്ടു വെച്ചു പാന അഴകൊട്ടു നടത്തുതായെ!
ഓം എന്നൊട്ടത്തോരോങ്കാരം വാഴ്ക,
ആം എന്നൊട്ടത്തോരാങ്കാരം വാഴ്ക,
ഹരിയെന്നൊട്ടത്തോരു നല്ലക്ഷരം വാഴ്ക, ദൈവമേ!
ഓമെന്നും, ആമെന്നും, ഹരിയെന്നും മൂന്നുനല്ലക്ഷരം വാഴ്ക [ദൈവമേ!
നാവിനെപ്പട്ടത്താൻ നാരായണൻ വാഴ്ക,
സൃഷ്ടിപ്പാൻ ബ്രഹ്മൻ വാഴ്ക, സ്ഥിതിക്ക വിഷ്ണുവാഴ്ക,
സംഹരിപ്പാൻ സർവ്വേശ്വരൻ വാഴ്ക,
മറക്കൊട പീഠം പുളുക്കലം ചരക്കോൽ വാഴ്ക,
നാട്ടിലെയോരു നമ്പാല വാഴ്ക,
നമ്പാലയുള്ള നാങ്കു വൈരംക്ക വാഴ്ക,
നാങ്കു വൈരത്തിന്മേൽ വാസിക്കപ്പെട്ടോരു
നാല്‌വർ ശ്രീകന്യാകന്മാരും വാഴ്ക ദൈവമേ!

* കുന്തൽ.

വാമകളും വരമകളും വാഴ്ക,
പൂമകളും പുനൽമകളും വാഴ്ക,
കൂട്ടിനൊരു മണ്ഡപം വാഴ്ക,
മണ്ഡപത്തിലുറയപ്പെട്ടോരു
സർവ്വ ഭൂതപ്പിശാചുക്കളും വാഴ്ക ദൈവമെ!
തെക്കും കൊല്ലം ശ്രീനഗരം വാഴ്ക,
വടക്കും കൊല്ലം മാളവി വാഴ്ക,
ഏഴുമല വാഴ്ക, ഏഴുപത്തിരണ്ടടവിവാഴ്ക,
പകൽ വാഴും ആദിത്യൻ വാഴ്ക,
രാവെഴും ചന്ദ്രഭഗവാൻ വാഴ്ക,
ആദിത്യനെയും ചന്ദ്രനെയും
ചുററിപ്പാറി വലംചെയ്തു നില്പോരു
നാൾമീൻ കോൾമീൻ നക്ഷത്രാദികളും വാഴ്ക ദൈവമെ!
ഭൂമിക്കലങ്കാരമായി നില്പോരു
കറുക, ചെറുവുള, കഞ്ഞുണ്ണി, മുക്കററി,
പൂവാങ്കുറുന്തല ശംഖുപുഷ്പം പത്മം വാഴ്ക, ദൈവമേ!
കിഴക്ക ഉദയമാനപർവ്വതം വാഴ്ക,
പടിഞ്ഞാറസ്തമാനപർവ്വതം വാഴ്ക,
തെക്ക ത്രികൂടപർവ്വതം വാഴ്ക,
വടക്ക മഹാമേരു ഭൂമിക്ക പൊക്കിളായ് നില്ക്കും പർവ്വതം
വാഴ്ക ദൈവമെ!
അതിന്മേൽ വസിക്കപ്പെട്ടോരു
സപ്തർഷി അഷ്ടയോഗിയിലുയ ഭിന്നനാദം വാഴ്ക, ദൈവമെ!
പറകഴിപ്പാൻ വിശ്വകർമ്മാചാര്യൻ വാഴ്ക,
തോൽപുതപ്പാൻ പറച്ചാനുകൻ വാഴ്ക,
കൊത്തുവലിപ്പാൻ വാസുകി വാഴ്ക,
ഓരാപുരുഷൻ പറത്തെരുവു വാഴ്ക,
ഓം എന്ന ശബ്ദം പറക്കോൽ വാഴ്ക,
പറയകത്തു ഹര ഹര എന്നും ശിവ ശിവ എന്നും
രണ്ടു നല്ലക്ഷരം വാഴ്ക, ദൈവമെ!
എന്റെ ഇടത്തും വലത്തും ഇരിക്കും വഴിവാണോക്കരും വാഴ്ക,
എനിക്ക വിദ്യ ബോധിപ്പിച്ചുതന്നൊരു ഗുരുവിന്നുടെ
ശ്രീപാദം ഇണയടി രണ്ടും വാഴ്ക, ദൈവമെ!

# ദാരുകൻ തോററം. *

ശ്രീകറമ്പകണ്ടകാളി ത്രൈലോക്യനായകി അഴകിയദേവി ആനന്ദസുന്ദരി നിന്തിരുവടിയെക്കൊണ്ടു സ്തുതിപ്പാൻ തുടങ്ങുന്നേൻ. അടിയൻ എവിടെ പിഴച്ചു പോകുന്നതെല്ലാം ക്ഷമിച്ചുകൊള്ളേണം കന്നിയാവെ[1].

എങ്കിലോ പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്തു ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായിരുന്ന അന്നസുരകലത്തെയെല്ലാം അശേഷമെ കൊന്നു മുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളിക്കുറുപ്പുകൊണ്ടരുളും അച്യുതൻ ജഗാൻ വിഷ്ണു[2] നാരായണസ്വാമി.

അന്നസുരകലത്തിരുവർ ശ്രീകന്യാകന്മാർ കൽവിലപാര[3]ത്തിൽ പുക്കൊളിച്ചു കിടന്നു. നാമുള്ളനാളെ നമ്മുടെ വംശമെല്ലാം അശേഷമെ കൊന്നുമുടിച്ചു കളയുമാറുവന്നുവല്ലോ. നാമിനി ആരെ ചെന്നു കാണേന്നുവെന്നും, എന്തെല്ലാം നല്ലതെന്നും, അസുരകലത്തിരുവർ കന്യാകന്മാരപ്പോറം.

ശ്രീകൈലാസത്തിങ്കൽ ചെല്ലുകിലൊ ശ്രീമഹാദേവൻ നല്ലച്ഛൻ നമ്മുടെ വംശമെല്ലാം അശേഷമെ കൊന്നു മുടിച്ചുകളയും. ശ്രീപാൽക്കടലിൽ ചെല്ലുകിലൊ ശ്രീനാരായണൻ തിരുവടി നമ്മുടെ വംശമെല്ലാം അശേഷമെ കൊന്നു മുടിച്ചുകളയും. നാമിനി സത്യലോകം പോവ്വുതെന്നു[4] പോകപ്പോയി[5] ചെന്നു, പൊയ്കയിൽ കളിച്ചു പകന്നുടുത്തു, ചില പുഷ്പങ്ങളെ മറുത്തു കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ

---

* ചിറയ്ക്കലിൽനിന്ന് കിട്ടിയത്.

1. പഴയസംബോധന—"ശ്രേഷ്ഠനായുള്ളോവെ, അനഘനായുള്ളോവ" എന്ന പ്രയോഗങ്ങൾ പ്രബന്ധങ്ങളിലും മറ്റും സാധാരണയാണ്.

2. ജഗത്തിങ്കൽ എല്ലാം നിറഞ്ഞവൻ—വിഷ്ണു എന്ന ശബ്ദം വിശ് എന്ന ധാതുവിൽനിന്നാണ് ഉണ്ടായിട്ടുള്ളത്. അതിന്ന് പ്രവേശിക്ക, പരക്കുക എന്നർത്ഥമുണ്ട്.

3. കല്ലുകൊണ്ടുണ്ടാക്കിയ ഗുഹയുടെ മുഖത്ത്.

4. പോവുകതന്നെ എന്നർത്ഥം (പോകവല്ല്).

5. പോകപ്പോയി—പുറപ്പെട്ടു.

ശ്രീപാദമിവിടെ എന്നു കല്പിച്ചു കിഴക്കുനോക്കി നിന്നു പൂവാരാധിച്ചു തപസ്സുതുടങ്ങിനാർ അസുരകുലത്തിലു ശ്രീകന്യാകന്മാരമ്മെ! ദൈവമേ. അങ്ങിനെയും ചിലവർഷം തപസ്സുചെയ്യുകണ്ടു[1] ശ്രീകന്യാകന്മാർ.

അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻതിരുവടി നല്ലച്ഛൻ. ഇത്തപസ്സുകൊണ്ടു ഇക്കാര്യ്യം സാധിക്കയില്ല എന്നു നിശ്ചയിച്ചു തപസ്സു ചെയ്യു കണ്ടാൾ ദാനവതിയാകുന്ന കന്നിയാവു്. ഇത്തപസ്സുകൊണ്ടു ഇക്കാര്യ്യം സാധിക്കേണ്ടും ഞാനെന്നു നിശ്ചയിച്ചു തപസ്സുതുടങ്ങി ദാരുമതിയാകുന്ന കന്നിയാവു്. അക്കാലത്തു പ്രത്യക്ഷമാകുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ. കേൾപ്പോളുമുണ്ടോ ശ്രീകന്യാകന്മാരെ! നിങ്ങളെന്നെക്കുറിച്ചു തപസ്സുചെയ്യുതെന്തിനെന്നു കേൾക്കട്ടെ ഞാനെന്നാൻ ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കേൾപ്പോളുമുണ്ടോ നമ്മക്കളെ നിങ്ങളെന്നെക്കുറിച്ചു തപസ്സു ചെയ്യുതിനു തക്കവണ്ണമെല്ലൊ[2].

ഇത്തപസ്സുകൊണ്ടു സാധിക്കയില്ല എന്നു നിനച്ചല്ലൊ തപസ്സു ചെയ്യുകണ്ടു ദാനവതിയാകുന്ന കന്നിയാവു്.

“എങ്കിലോ നിണക്കു അന്തിനേരത്തു അല്പനായിട്ടും അത്രമന്നനായൊരു പുത്രനുണ്ടായി വരിക”യെന്നു വരവും വരപ്രസാദവും കൊടുത്തരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

ഇത്തപസ്സുകൊണ്ടു ഇക്കാര്യ്യം സാധിക്കേണ്ടും ഞാനെന്നു നിശ്ചയിച്ചല്ലൊ തപസ്സുചെയ്യുകണ്ടു ദാരുമതിയാകുന്ന കന്നിയാവു്.

“എങ്കിലോ നിണക്കു അത്തവും ഞായറാഴ്ചയും അപരപക്ഷത്തിൽ[3] പ്രതിപദവുമാകുന്ന നാൾ എത്രയും ബലവീര്യ്യമുള്ളൊരു പുത്രനുണ്ടായി വരിക”യെന്നു വരവും വരപ്രസാദവും കൊടുത്തരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കേൾപ്പോളുമുണ്ടോ ശ്രീകന്യാകന്മാരെ! നിങ്ങൾ ശ്രീകൈലാസത്തിൽ ചെന്നു മണിയരുദ്രനെ[4] കണ്ടു മാലയിട്ടുംകൊണ്ടു അവനോടു സംയോഗവും ചെയ്തു ഗർഭത്തെ ധരിച്ചുകൊൾവിൻ എന്നരുളിച്ചെയ്യു കണ്ടു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

1. കഴിച്ചുകൂട്ടി എന്നർത്ഥം. (പഴയപ്രയോഗം).
2. തക്കതായ കാരണമുണ്ടാകണമല്ലോ. 3. കറുത്തപക്ഷം.
4. ശ്രേഷ്ഠനായ രുദ്രൻ രത്നം വസൂരിക്കും മണിയൻ എന്നു പേരുണ്ടു*.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിതവരും ശ്രീകൈലാസത്തിൽചെന്നു മണിയഭദ്രനെ കണ്ടു മാലയിട്ടുംകൊണ്ടു അവനോടനുഭോഗവുംചെയ്തു ഗർഭത്തെ ധരിച്ചുകൊണ്ടാർ അസുരകുലത്തിലവർ ശ്രീകന്ന്യാക്കന്മാരുമെ ദൈവമെ!

കേൾപ്പോളുമുണ്ടോ ശ്രീകന്ന്യാക്കന്മാരെ! ദേവഗർവ്വും അസുരഗർവ്വും ഇപ്പോഴെ പ്രസവിച്ചുകൊൾകെ വേണ്ടു എന്നാൻ മണിയഭദ്രൻ.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിതവരുമുണ്ടു തങ്ങടെ ഒരു പൊയ്കവനത്തിങ്കലാമമാറു ചെന്നു അരയാലിനരത്തു അല്പനായിട്ടു അത്രു മന്നനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാനവതിയാകുന്ന കന്നിയാവു്.

ദാനവും ദായറാജ്യവും അപരപാലനത്തിൽ പ്രതിപാദവുമാകുന്ന നാകമുത്രവലവിദ്യനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാരുമതിയാകുന്ന കന്നിയാവു്.

അസുരൻ പിറന്നു ഭൂമിലോകത്തിൽ വീഴുന്നപ്പോൾ ആദിത്യൻ പരിവേഷം[1] ഇടങ്ങുന്നു. മല്ലു വിണ്ണാകുന്നു! മരം പറിയുന്നു! മഹാസമുദ്രം കലങ്ങുന്നു.[2]

[3]നാലിനോടെ നാലാംനീരാടി, അഞ്ചിനോടെ അഞ്ചാംനീരാടി ഏഴിനോടെ ഏഴാംനീരാടി! പത്തിനോടെ പഞ്ചഗവ്യം നീർതളിച്ചു. പതിനൊന്നിനോടെ പുല പുണ്യാഹം നീർതളിച്ചു, ഇരുപത്തേഴാംനീരാടി. ഇരുപത്തെട്ടാംനാൾ ദാനവതി പെററവനു ദാനവനെന്നും ദാരുമതി പെററവനു ദാരികനെന്നും അരവുലനെല്ലു തിരുനാൾ പേരുവിളിച്ചുകണ്ടു ശ്രീകന്ന്യാക്കന്മാരിതവരുമെ ദൈവമെ.

അക്കാലത്തു ചോദിക്കുന്നുടങ്ങുന്നു ദാനപതിദാനവേന്ദ്രൻ[4] ദാരികൻ:—'കേൾപ്പോളുമുണ്ടോ മാതാക്കന്മാരെ! നമ്മുടെ വംശത്തിങ്കൽ മററാരുമില്ലയോ തന്നെയോ' എന്നു

1. ആദിത്യന്റെ ചുററിലും വൃത്താകാരത്തിൽ കാണുന്ന ഒരു പ്രകാശം. (പരിവേഷം). 2. ദുർന്നിമിത്തങ്ങൾ—ദാരികോദയം, ഭദ്രോൽപത്തി.

3. പെറുകിടക്കുന്ന കാലത്തെ ചടങ്ങുകൾ സൂചിപ്പിക്കുന്നു. എല്ലാം കേരളാചാരം തന്നെ. 11-ാംദിവസം പുലകളിക്കുന്ന സമ്പ്രദായം കേരളത്തിൽ എല്ലായിടത്തുമില്ല. 14-ാംദിവസമാണ് പലമിക്കിലും.

4. ദാനവപതി ദാനവവേന്ദ്രൻ എന്നതിന്റെ രൂപഭേദം. ദേവേന്ദ്രൻ—രാജാവ്.

'മകനെ ദാരികാ! പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്തു ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായി നിന്നുകൊണ്ടു അന്നു നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നുമുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളിക്കുറുപ്പുകൊണ്ടരുളും അച്യുതൻ ജഗൽവിഷ്ണു നാരായണസ്വാമി.'

'അന്നു ഞങ്ങൾ ശ്രീകന്യാക്കന്മാർ കൽവിലദ്വാരത്തിൽ പൂക്കൊളിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയുടെ അനുഗ്രഹത്തിനാലല്ലൊ ഇന്നു നീയും ദാനവന്മാരും ഉണ്ടായി മകനെ! ദാരിക!'

ശ്രീകൈലാസം വാഴ്ക ദൈവമെ!

ശ്രീമഹാദേവർ നല്ലച്ഛൻ വാഴ്ക!

ദാരികപുരം വാഴ്ക!

ദാരികാപുരത്തു ദാനപതി ദാനവേന്തൻ ദാരികരാജാവു വാഴ്ക!

ദാരികരാജാവിന്റെ ധർമ്മപരിവാരം[1] വാഴ്ക!

ധർമ്മപരിവാരമിരിക്കും ഗോപുരമണിപള്ളിശാല വാഴ്ക ദൈവമെ.

'കേൾപ്പോളുമുണ്ടോ മകനെ ദാരിക! ഇനിയും ദേവകളോടു യുദ്ധം വേണ്ടുകിലോ ബ്രഹ്മൻ തിരുവടിയെക്കുറിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയോടു വരവും വരപ്രസാദവും വാങ്ങിക്കൊണ്ടു പോരേണം മകനെ ദാരിക!'

എന്നു ദാരികമാതാവു് പറഞ്ഞതു പരമാർത്ഥമെന്നും കല്പിച്ചു മേഘമാർഗ്ഗം[2] കരേറിച്ചെന്നു കളിച്ചാട പകന്റുടുത്തു അഴകിയ ചില പുഷ്പങ്ങളുമെടുത്ത കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ ശ്രീപാദം ഇവിടെ എന്നു കല്പിച്ചു കിഴക്കുനോക്കി നിന്നു പൂജാരാധിച്ചു തപസ്സു തുടങ്ങി നാൻ ദാനപതി ദാനവേന്തൻ ദാരികൻ.

അങ്ങിനെയും പലവർഷം തപസ്സുചെയ്തു കണ്ടു ദാനപതി ദാനവേന്തൻ ദാരികൻ

അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

1. അനുചരന്മാർ, ഭൃത്യന്മാർ, സേനകൾ മുതലായവർ.
2. അത്ര ഉയരത്തിൽപോയി എന്നു താൽപര്യം.

ഒരുകാൽ മടക്കി ഒരുകാൽകൊണ്ടൊരു പന്തീരാണ്ടു തപസ്സു ചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

ഒരുകൈ മടക്കി ഒരുകൈകൊണ്ടൊരു പന്തീരാണ്ടു തപസ്സു ചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

ഒരുകണ്ണടച്ചു ഒരുകൺ തുറന്നൊരു പന്തീരാണ്ടു തപസ്സു ചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

വഷകാലത്തു അരയോളം നീററിൽനിന്ന് ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

കാററുകാലത്തു കരിമ്പാറപ്പുറത്തിരുന്നു കാററും വെയിലും കൊണ്ടു ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

അരയാൽവൃക്ഷത്തിന്മേൽ കരയേറി അരയാൽ കൊമ്പത്തു ഒരു കാൽകെട്ടി കിഴക്കാംതൂക്കത്തൂങ്ങി ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

താനിരിക്കും വെള്ളിത്തിപീഠം ചുററും അഗ്നികുണ്ഡം കുഴിച്ചു വരിക്കപ്ലാവിലാ[1]കീറി, നറുനെയ്യും വീഴ്ത്തി, അഗ്നിഹോമം ചെയ്യൊരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

തന്റെയൊരു തുംബുരുവും വീണയും വായിച്ചൊരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരുവെളിവു കാണായില്ല സ്വാമി.

---

1. പിലാവ് വഗ്ഗത്തിൽ ഒരു വകഭേദം.

തന്റെ കയ്യിലിരുന്നോരു വാൾകൊണ്ടു വലത്തെ കണ്ണായി[1]ലൂന്നി ഇടത്തെ കണ്ണായിൽ പുറപ്പെടിച്ചു കൊലപ്പെടുത്തുവാൻ തുടങ്ങുന്നോരു നേരത്തു "നില്ലു നില്ലു ദാരികാ! നീ എന്നെക്കുറിച്ചു തപസ്സു ചെയ്തു നിനക്കു എന്തെല്ലാം വരം വേണമെന്നു" ചോദിച്ചു[2] ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

"ഇനിക്കൊ രാവും പകലും ചാവാത്തൊരു വരം തരേണം. കല്ലാലും, ഇരുമ്പാലും, ആളാലും, ആയുധത്താലും ചാവാത്തൊരു വരം തരേണ"മെന്നാൻ ദാനപതി ദാനവേന്തൻ ദാരികൻ.

അങ്ങിനെ ദാരികനു മുക്കോടി അസുരരെ തോററി[3]ക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കളവിൽ പെരിയ രാക്ഷസർ പതിനാറായിരം അസുരരാജാക്കളെയും ശേഷമുള്ള രാക്ഷസരേയും തോററിക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

ബ്രഹ്മൻ ദണ്ഡായുധമായി തോററിക്കൊടുക്കുന്നു.

വിശപാർമണിയെന്നും ശിഖാർമണിയെന്നും[4] രണ്ടു മന്ത്രത്തെയും ബോധിപ്പിച്ചു കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അങ്ങിനെ വരമെല്ലാം വാങ്ങിക്കൊണ്ടുപോക മെല്ലെ നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരികൻ.

'നില്ലു, നില്ലു, ദാരികാ! ഇനിയുമൊരു വരമുണ്ടു ഇരിക്കുന്നു. സ്ത്രീകളാൽ കൊലപ്പെടാത്ത വരമുണ്ടു ഇരിക്കുന്നു. അതിനേയും കൂടി വാങ്ങിക്കൊണ്ടുപോ ദാനപതി ദാനവേന്തൻ ദാരികരാജാവെ!' എന്നരുളിച്ചെയ്തുകൊണ്ടു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അതിനെയും കേട്ടു കേളാതെകണ്ടു പോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരികരാജാവ്.

ആട്ടയാലും, പുല്ലിനോൽ പുഴുക്കളാലും, പശുക്കളാലും, സ്ത്രീകളാലും വരം കൊള്ളേണ്ടോരു പുരുഷനോ ഞാനെന്നു അഭിമാനപ്പെട്ടു അഹങ്കരിച്ചുപോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരികരാജാവ്.

1. കണ്ണുവായിൽ.
2. ഇവിടെ ക്രിയക്ക് പുരുഷപ്രത്യയമില്ല.
3. സൃഷ്ടിച്ചു.
4. ഈ മന്ത്രങ്ങളുടെ പേരുകൾ ഓരോ പാട്ടിലും ഭിന്നമായിട്ടാണ് കാണുന്നതു്.

